Reg. No. T. 41.

Licence No. 33. Dated 18th June 1926.

# ഭാഷാപോഷിണി

## ചിത്രമാസിക.

"വിദ്യാധനം സർവ്വധനാൽ പ്രധാനം"



കരടിയോ, കടുവായോ എന്തും വന്നുകൊള്ളട്ടെ,
മനുഷ്യസഹോദരങ്ങളെ മാത്രമെ ഞാൻ ഭയപ്പെടുന്നുള്ളു.

Price As 2. } The BhashaPoshini Illustrated Monthly { വില 2 ണ.

VOL. 45. } THIRUVALLA—MAKARAM 1116 { NO 6.

Office—The Bhagyodayam Press Buildings, Pulikeezh—Tiruvalla.

ഒററപ്രതി വില രണ്ടണ.

വരിസംഖ്യ

ആണ്ടിൽ അഞ്ചലിൽ ഒന്നരരൂപാ, തപാലിൽ രണ്ടു രൂപാ.



# വിഷയവിവരം.

# ഭാഷാപോഷിണി

## ചിത്രമാസിക

ഭാഷാദോഷമശേഷമീഷലകലെപ്പ്രേഷിക്കുവാൻ ശേഷിയും—ഭേഷാകും ധിഷണാവിശേഷവുമെഴും ദോഷജ്ഞഭൂഷായിതാ
ഏഷാ തോഷദ വേഷഭാഷണചണാ സോൽകർഷപോഷം ചിരം—''ഭാഷാപോഷിണി'' ശേഷശായി കരുണോന്മേഷാൽ വിളങ്ങീടണം.

പുസ്തകം 45. | 1116 മകരം. | ലക്കം 6.

## "തുമ്പപ്പൂവിനോട്"

(എം. എസ്സ്. കുമാരൻനായർ, ബി. ഏ. എൽ. ററി)

—താരാട്ട്—

I

മന്ദം പുലർകാററിളകീ—വേഗം
മന്നിനുണർവ്വെങ്ങുമേകീ.
ബാലാർക്കനംശു പൊഴിച്ചു—ജീവ-
ജാലങ്ങൾ തുഷ്ട്യാ രസിച്ചു.
ആനനം താഴ്ത്തിതാ നിന്നു—പാരം!
ദീനയായ് തുമ്പ കേഴുന്നു!

II

കുപ്പക്കുഴിക്കുള്ളിൽ നിന്നും—മുള-
ച്ചു,പ്പാഴ്ച്ചുവറിൽ വളന്ന്
ധാവള്യശോഭ കലന്ന—ചെറു
പൂവഗ്രഭാഗത്തു ചേന്ന
തുമ്പേ!, മന്മാനസ താരിൽ—എന്നും
അൻപേറുന്നുണ്ടു നിൻപേരിൽ!

III

നാനാതരം മഞ്ജുവർണ്ണം—ചേരും
സൂനാവലി കണ്ടിവണ്ണം
ശോകേന മഞ്ഞനീർബാഷ്പ—ധാര
തൂകേണ്ട നീയിന്നൊരല്പം!
പൊൻനിറമാളുമൊട്ടേറെ—പുഷ്പം
ിച്ചുണ്ടായിടാം വേറെ.
ഉന്നതമാമരക്കൊമ്പിൽ—നിന്നു
മിന്നട്ടെയായവയമ്പിൽ.
താഴെപ്പടന്ന നൽപ്പുല്ലിൻ—മദ്ധ്യേ
വാഴും നിൻ കാന്തി നിസ്തുല്യം!

IV

വെൺമയേറും സുമദത്തം—കാട്ടും
നിൻമുഗ്ദ്ധപ്പുഞ്ചിരിച്ചന്തം
എൻമനം പാടേ ഹരിപ്പൂ—സർവ്വ
മേന്മയും നിന്നിലിരിപ്പൂ!
ചാരു സുഗന്ധവിശേഷം—പാരം
ചേരുന്നില്ലെങ്കിലും തോഷം
നൈസർഗ്ഗിക ശ്രീ കളിക്കും—തവ
ഭാസുരസൂനത്തിൽ വായ്ക്കും!

V

വേഷപ്പകിട്ടിൽ ഭ്രമിക്കും—ശുദ്ധ
ഭോഷന്മാർ നിന്നെപ്പഴിക്കും
ആയതിനെന്തിനു ശോകം—സത്യ
ന്യായങ്ങൾ കാണില്ലലോകം!
പാഴ്ച്ചപ്പിനുള്ളിലായതാം—ദൈവം
കാഴ്ച്ചയ്ക്കുമഞ്ജുള രത്നം
വീഴ്ച്ച വരാതെ സൂക്ഷിപ്പൂ—പാരിൽ
താഴ്ച്ചതാനെന്നും ജയിപ്പൂ!
ഏവം നീയെത്രയോ സത്യ—തത്വ
ഭാവങ്ങൾ കാണിപ്പൂ നിത്യം!!

# രവിവർമ്മചിത്രങ്ങൾ.

## ദക്ഷിണേന്ത്യയുടെ അഭിമാനം പുലർത്തിയ അനുഗൃഹീതകലാകാരൻ.

(കെ. പി. പത്മനാഭൻ തമ്പി ബി. ഏ.)

II

അക്കാലത്തു് എണ്ണച്ചായപ്പടനിർമ്മാണത്തിൽ അസാമാന്യമായ വിദഗ്ദ്ധത നേടിയ തിയഡോർ ജെൻസൻ (Theodore jenson) എന്ന സുപ്രസിദ്ധ ആംഗ്ലേയചിത്രകാരൻ തിരുവിതാംകൂർ സന്ദർശിച്ചു. ഉൽക്കർഷേച്ഛുവും, വാസനാസമ്പന്നനും ആയ രവിവർമ്മയ്ക്കു്, മഹാമനസ്കനും കലാപ്രവീണനും ആയ ജെൻസനുമായി പരിചയപ്പെടുവാൻ സാധിക്കയും അവർ സൌഹാർദ്ദബദ്ധരായി തീരുകയും ചെയ്തു. അസുലഭമായ മനുഃസംസ്കാരം സിദ്ധിച്ചിരുന്ന ആ ആംഗ്ലേയകലാകാരൻ, യുവാവായ രവിവർമ്മയുടെ കലാകുശലതയെ നിഷ്പ്രയാസം കണ്ടറിഞ്ഞു്, അദ്ദേഹത്തിന്റെ പ്രതിഭാപ്രകടനത്തിനു് വേണ്ടുന്ന സഹായസഹകരണങ്ങൾ നിർവ്യാജമായ സന്തോഷത്തോടുകൂടി ചെയ്തുകൊടുത്തു. ജെൻസനുമായുള്ള സമാഗമം ഗുരുശിഷ്യബന്ധത്തിൽ പരിണമിക്കയും, രവിവർമ്മയുടെ ജീവിതത്തിൽ ഒരു നവീന അദ്ധ്യായം കുറിയ്ക്കുകയും ചെയ്തു.

പാരമ്പര്യാ ചിത്രകലാപരിശീലനം നടത്തിക്കൊണ്ടിരുന്ന ഒരു കുടുംബത്തിൽ ജനിച്ച രവിവർമ്മയ്ക്കു് ജന്മസിദ്ധമായ വാസനയ്ക്കു പുറമേ അതിശയനീയമായ നൈപുണിയും ജ്ഞാനവും കൂടി ഉണ്ടായിരുന്നു. സൂക്ഷ്മദൃക്കായ ജെൻസൻ ഇതു് മനസ്സിലാക്കി. രവിവർമ്മയ്ക്കു് ചിത്രമെഴുത്തിൽ പറയത്തക്ക അഭ്യസനം ഇല്ലാതിരുന്നിട്ടും, ജന്മസിദ്ധമായ വാസനയും ഉൽബുദ്ധമായ കല്പനാശക്തിയും അക്ഷീണമായ പ്രയത്നവും കൊണ്ടു് അദ്ദേഹം ഭാരതീയചിത്രകാരന്മാരിൽ അദ്വിതീയനായി ഭവിച്ചു. തിയോഡാർ ജെൻസന്റെ ചിത്രങ്ങൾ, രവിവർമ്മ മാതൃകകളായി സ്വീകരിച്ചു. വർണ്ണസുഷമ, വൈചിത്ര്യം, ആകാരസൌഷ്ഠവം, എന്നിവയാൽ പരിശോഭിതമാക്കപ്പെട്ട രവിവർമ്മയുടെ ചിത്രങ്ങൾ നിരൂപകദൃഷ്ട്യാ പരിശോധിച്ചു്, ജെൻസൻ സന്തോഷാശ്രുക്കൾ പൊഴിച്ചു് ശിഷ്യനായ സഖാവിനെ അനുഗ്രഹിച്ചു. അനിർവാച്യമായ രാമണീയകത്വം രവിവർമ്മയുടെ ആലേഖ്യങ്ങളുടെ വിശിഷ്ടഗുണമാണെന്നു് ജെൻസൻ ഗ്രഹിച്ചു. സചേതനവസ്തുക്കളുടെ യാഥാർത്ഥ്യചിത്രീകരണത്തിൽ പ്രശസ്തി നേടിയ ജെൻസൻ രവിവർമ്മയുടെ സചേതനരൂപങ്ങളുടെ ചിത്രീകരണം, ഒന്നാംകിടയിലുള്ളതാണെന്നു് മുക്തകണ്ഠം പ്രശംസിച്ചു. രവിവർമ്മയുടെ ബുദ്ധി തന്നെ ഒരു ഛായാഗ്രാഹിയായ കാചഫലകമായിരുന്നുവെന്നു്, അദ്ദേഹത്തിന്റെ ആലേഖ്യങ്ങൾ തെളിയിക്കുന്നു. ഒരു ആളിനേയോ, വസ്തുവിനേയോ, ഒരിക്കൽ കണ്ടാൽ, ആയതിന്റെ ഛായ ഒരിക്കലും മായാത്ത വിധത്തിൽ സുവ്യക്തമായി അദ്ദേഹത്തിന്റെ മനോദർപ്പണത്തിൽ പതിഞ്ഞുകഴിയും. അതിനെ ബാഹ്യരൂപത്തിൽ വരയ്ക്കലും, വർണ്ണത്തിലും ആക്കുന്നതിനും, നിരീക്ഷണവിചക്ഷണനായിരുന്ന രവിവർമ്മയ്ക്കു് നിഷ്പ്രയാസം കഴിയുമായിരുന്നു. ഈ വിദ്യ അദ്ദേഹത്തിനു് ചെറുപ്പത്തിൽ തന്നെ വശമായിരുന്നു. ഇതു തന്നെയായിരുന്നു രവിവർമ്മയുടെ വിജയരഹസ്യം. ബുദ്ധിമാനായിരുന്ന ജെൻസൻ തന്റെ ശിഷ്യന്റെ ഈ ധിഷണാസാമർത്ഥ്യം ഗ്രഹിച്ചു് അതിന്റെ വളർച്ചയ്ക്കും, പ്രകാശനത്തിനും പര്യാപ്തമാകത്തക്ക വിധത്തിൽ ചിത്രകലാഭ്യസനം നടത്തിച്ചു.

യുവാവെങ്കിലും ഉത്തിഷ്ഠമാനനായ രവിവർമ്മയിൽ അന്തർലീനമായിരുന്ന ചിത്രകലാകുശലതയെ ഉദ്ദീപനം ചെയ്തതു്, തിയോഡാർ ജെൻസനുമായുള്ള സമാഗമമായിരുന്നുവെന്നുള്ള പരമാർത്ഥം അഭിമാനത്തോടുകൂടി പാശ്ചാത്യലോകവും, കൃതജ്ഞതാപൂർവ്വം പൗരസ്ത്യലോകവും, എന്നും പുളകം പൂണ്ടു് അനുസ്മരിക്കും. ബുദ്ധിമാനും, പരിശ്രമശീലനും ആയ രവിവർമ്മ പൂർവാധികം ഉത്സാഹത്തോടുകൂടി ആലേഖ്യനിർമ്മിതിയിൽ നിരതനാകുകയും, ബാല്യകാലം മുതൽക്കു തന്നെ തന്റെ മനോദർപ്പണത്തിൽ നിഴലിച്ചു കണ്ട മഹനീയ പദവി അചിരേണ അനുഗൃഹീതനായ അദ്ദേഹത്തിനു ലബ്ധമാകുകയും ചെയ്തു. രവിവർമ്മ ആദ്യമായിവരച്ച ചിത്രങ്ങൾ, വിദ്വാന്മാരേയും കലാകൃത്തുക്കളേയും ഹൃദയപൂർവ്വം, ലോഭം കൂടാതെ പ്രോത്സാഹിപ്പിക്കുന്നതിനു് ബദ്ധശ്രദ്ധരായി വർത്തിച്ചുപോരുന്ന തിരുവിതാംകൂർ രാജകുടുംബത്തിലെ ധീമാന്മാരുടേതായിരുന്നു. തന്റെ മാതൃകകളായി രവിവർമ്മ സ്വീകരിച്ചതു് ജെൻസന്റെ സജീവങ്ങളായ ചിത്രങ്ങളായിരുന്നു. കലാമർമ്മം ഗ്രഹിക്കുന്നതിനു് കെല്പും, വിശാലഹൃദയവും ഉള്ള ചിത്രകാരന്മാർ, രവിവർമ്മയുടെ കലാകുശലതയെ അത്യധികം അഭിനന്ദിച്ചു. യഥാകാലത്തിലും പക്ഷപാതപങ്കിലമാകാത്തതും ആയ അഭിനന്ദനം, രവിവർമ്മയെ ഉത്തരോത്തരമായ കലാവിദഗ്ദ്ധത സ്വായത്തമാകുന്നതിനു് പ്രേരിപ്പിച്ചു. അടുത്തതായി, പ്രതിഭാസമ്പന്നനായിരുന്ന രവിവർമ്മ ഭാവനാലോകത്തിൽ പ്രവേശിച്ചു്, പുരാണപുരുഷന്മാരുടെ ചിത്രങ്ങൾ വരയ്ക്കാൻ കച്ചകെട്ടി. ഹൈന്ദവ പുരാണസ്ഥിതങ്ങളായ ചിത്രരൂപണത്തിലേക്കു് അദ്ദേഹത്തിന്റെ കൌതുകം നിഴലിച്ചു തുടങ്ങി. ആധുനിക ചിത്രകാരന്മാർക്കുപോലും ലഭ്യമാകാൻ കഴിയാത്ത ഒരു മഹാഭാവനാസാമ്രാജ്യത്തിലേക്കു് രവിവർമ്മയെ ഉയർത്തിവിട്ടതു് പ്രസ്തുത ചേതോവികാരം തന്നെ ആയിരിക്കണം. ഈ ലോകം അദ്ദേഹത്തിന്റെ കേളീരംഗമായി ഭവിക്കയും, അതിലെ സാമ്രാട്ടായി ഏറിയ കാലം അതിൽ അദ്ദേഹം വാഴുകയും ചെയ്തു. സചേതനവസ്തുക്കളുടെ സജീവമായ ചിത്രീകരണത്തിൽ അദ്ദേഹം ലോകപ്രശസ്തി സമാർജ്ജിച്ചു. 1873-ൽ ആണു് രവിവർമ്മ ഇദംപ്രഥമമായി കലാലോകത്തിന്റെ സശ്രദ്ധശ്രദ്ധയ്ക്കു് വിഷയമായതു്. 1873-ൽ മദ്രാസിലെ സാങ്കേതിക വിദ്യാലയത്തിലെ സൂപ്രണ്ടായിരുന്ന ചിൽഷോം തിരുവനന്തപുരം സന്ദർശിക്കുകയും, കൊട്ടാരത്തിൽ പ്രദർശിപ്പിച്ചിരുന്നവയും

രവിവർമ്മ എണ്ണച്ചായത്തിൽ എഴുതീട്ടുള്ളവയുമായ ചില പടങ്ങൾ കാണുകയും ഉണ്ടായി. അടുത്തവർഷം മദ്രാസിൽ നടത്താൻ നിശ്ചയിച്ചിരുന്ന കലാപ്രദർശനത്തിൽ ഒരു ചിത്രം എഴുതി അയയ്ക്കണമെന്നു് അദ്ദേഹം രവിവർമ്മയോടു സ്നേഹപൂർവ്വം ആവശ്യപ്പെട്ടു. ഈ വമ്പിച്ച കലാപ്രദർശനത്തിൽ രവിവർമ്മയുടെ നിസർഗ്ഗസുന്ദരവും സൌന്ദര്യാവിഷ്ക്കരണത്തിൽ അപ്രതിമവും ആയ ഒരു ആലേഖ്യം-കുലീനയായ ഒരു നായർ വനിതയുടെ കുളി കഴിഞ്ഞുള്ള ഒരുക്കം—ഗവർണ്ണരുടെ സ്വർണ്ണമെഡലിനു് അർഹമായി. പേരെടുത്ത അനേകം ചിത്രകാരന്മാരുടെ കൃതികൾക്കെല്ലാം ഉപരിയായ ഒരു സ്ഥാനവും, ഒന്നാം സമ്മാനവും പ്രസ്തുതചിത്രം കരസ്ഥമാക്കിയതോടുകൂടി, അതിന്റെ കർത്താവു് പെട്ടെന്നു് കലാലോകത്തിന്റെ സവിശേഷമായ ആദരവിനും, അഭിനന്ദനത്തിനും പാത്രമായി. ദക്ഷിണഭാരതത്തിലെ കലാകേന്ദ്രങ്ങളിൽ തിരുവിതാംകൂറിലെ രാജവംശജാതനായ ചിത്രകാരനെപ്പററി അതിയായ മതിപ്പുണ്ടാകുകയും, അദ്ദേഹത്തിന്റെ സജീവവും, സ്വാഭാവികവും സൌന്ദര്യസമ്പൂർണ്ണവും ആയ ആലേഖ്യം അവരുടെ മണ്ഡനപരമായ നിരൂപണങ്ങൾക്കു വിധേയമാകുകയും ചെയ്തു. ഈ സംഭവം രവിവർമ്മയെ ചിത്രകലാലോകത്തിലെ അസുലഭവും അനശ്വരവുമായ യശസ്സിലേക്കുള്ള രാജപാഥയിലേക്കു ആനയിച്ചു. കലാദേവി തന്റെ ഉത്തമഭക്തനായ രവിവർമ്മയിൽ കാരുണ്യപ്രസരം ഹൃദയപൂർവ്വം ചൊരിയുകയും ചെയ്തു. ഇക്കാലത്തു്, അദ്ദേഹത്തിനു് മധുരയിലെ നായ്ക്കന്മാരുടെ ഒരു ആശ്രിതനും തിരുവിതാംകൂറിലെ രാജകുമാരന്റെ സേവകനും ആയ രാമസ്വാമി നായിഡു എന്ന പ്രശസ്തനായ ഒരു ചിത്രകാരനുമായി, ഇടപെടേണ്ടിവന്നു. നായിഡു സമർത്ഥനും, വാസനാസമ്പന്നനും ആയിരുന്നുവെങ്കിലും അസൂയാമൂർത്തിയും അഹംഭാവിയും ആണെന്നു് രവിവർമ്മ കണ്ടറിഞ്ഞു. ശക്തനായ ഒരു പ്രതിയോഗി ആണു് രവിവർമ്മ എന്നു് നായിഡു മനസ്സിലാക്കി. പലപ്പോഴും, രവിവർമ്മ അദ്ദേഹത്തിന്റെ കൂടെപ്പിറപ്പായ വിനയത്തോടുകൂടി, നായിഡുവിന്റെ സഹായത്തിനും ഉപദേശത്തിനും ആവശ്യപ്പെടുകയും, അപ്പോഴെല്ലാം സംസ്കാരചിത്തനല്ലായിരുന്ന ആ പരദേശി, പരുഷമായും നീരസത്തോടും കൂടി രവിവർമ്മയെ "ആട്ടിപ്പായിക്കു"കയും ചെയ്തുപോന്നു. നായിഡുവിന്റെ കലാവിരുദ്ധമായ ഏതാദൃശ പെരുമാററം, രവിവർമ്മയുടെ പൌരുഷത്തെ വിജൃംഭിപ്പിച്ചു. നായിഡുവിനെ തോല്പിച്ചു് ഖ്യാതി നേടണമെന്നുള്ള തീവ്രവൈരാഗ്യം, രവിവർമ്മയെ ഗ്രസിച്ചു. ഏറെത്താമസിയാതെ, രവിവർമ്മ, നായിഡുവിനെക്കാൾ അത്യുപരിയായ ഒരു സ്ഥാനം കലാലോകത്തിൽ സമ്പാദിച്ചു. സ്വതസ്സിദ്ധമായ പ്രതിഭയെ അദ്ദേഹം വിശിഷ്ടവും, ദീപ്തിമത്തും ആക്കി. അദ്ദേഹത്തെ അഹംഭാവമോ, ആർഭാടത്വമോ തീണ്ടിയിരുന്നതു പോലുമില്ല. അന്നുമുതൽ, താൻ ലോകപ്രസിദ്ധി നേടാൻ നിശ്ചയിച്ചിരിക്കുന്ന സുകുമാരകലയിൽ, സ്വപ്രയത്നമാണു് അത്യന്താപേക്ഷിതവും, വിജയപ്രദവും, ആണെന്നുള്ള ദൃഢബോധം രവിവർമ്മയിൽ ഉദിച്ചു. നായിഡുവുമായുള്ള മത്സരം ഈ സാധനപാഠത്തെ അദ്ദേഹത്തെ ഒരിക്കലും മറക്കാത്തവിധത്തിൽ മനസ്സിലാക്കി.

1865-ൽ രവിവർമ്മയുടെ ഭാവി ജീവിതത്തെ അത്യന്തം ശോഭായമാനമാക്കിത്തീർത്ത ഒരു സംഭവം ഉണ്ടായി. ആ വർഷം, കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ, സാക്ഷാൽ കേരളകാളിദാസന്റെ, സഹധർമ്മചാരിണിയായ വിദുഷീമണിയും സുകുമാരകലകളിൽ അസാമാന്യപാടവം സിദ്ധിച്ച നാരീരത്നവുമായ ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ സഹോദരിയുടെ ഭർത്തൃപദം സിദ്ധിക്കുന്നതിനുള്ള മഹാഭാഗ്യം രവിവർമ്മയ്ക്കുണ്ടായി. ഈ അവസരത്തിൽ, ഇപ്പോൾ നാടുവാണരുളുന്ന ശ്രീ ചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ പിതാമഹനാണു് നമ്മുടെ കഥാനായകൻ എന്നറിയുന്നതു് നിശ്ചയമായും സന്തോഷപ്രദമാണ്. ശ്രീസേതുപാർവ്വതീഭായി അമ്മമഹാറാണി തിരുമനസ്സിലെ വന്ദ്യമാതാവിന്റെ പിതാവാണു് ചിത്രമെഴുത്തു രവിവർമ്മ കോയിത്തമ്പുരാൻ.

ധർമ്മരാജസിംഹാസനത്തെ, സവിശേഷം അലങ്കരിച്ച വിഖ്യാതന്മാരായ മഹാരാജാക്കന്മാരിൽ പ്രഥമഗണനീയനായ ശ്രീവിശാഖം തിരുനാൾ-കലാപോഷണാർത്ഥം അനവരതം യത്നിച്ച കലാകൃത്തായ ആ മഹാശയൻ-രവിവർമ്മയെ കൊട്ടാരത്തിൽ ക്ഷണിച്ചുവരുത്തി, തന്റെ രക്ഷാധികാരത്തിലും, പ്രോത്സാഹനത്തിലും, കൊട്ടാരത്തിൽ തന്നെ വാസമുറപ്പിച്ചു്, ആലേഖ്യനിർമ്മിതിക്കുള്ള സകല സഹായസഹകരണങ്ങളും ചെയ്തുകൊടുത്തു. പൌരുഷമൂർത്തിയും, കലാനിരൂപകനും, കലാപ്രവീണനും, സംഗീതസാഹിത്യകോവിദനും ആയ ആ തിരുമനസ്സിലെ കരുണയും, പ്രോത്സാഹനവും, രവിവർമ്മയെ എത്രമാത്രം സഹായിച്ചുവെന്നു പറയാൻ സാധിക്കുന്നതല്ല, "വിജ്ഞന്മാരഭിനന്ദിച്ചേ വിജ്ഞാനം സാധുവായ് വരൂ".

ശ്രീ വിശാഖം തിരുനാളിന്റെ കല്പനപ്രകാരം രവിവർമ്മ തന്റെ ആലേഖ്യങ്ങളുമായി, മദ്രാസിൽ പോയി അന്നത്തെ ഗവർണ്ണരായിരുന്ന ഹോബാർട്ടു് പ്രഭുവിനെ സന്ദർശിച്ചു. ആ ഗുണപ്രവരൻ, രവിവർമ്മയുടെ ചിത്രങ്ങൾ കണ്ടു് സന്തുഷ്ടമാനസനായി, അവയെ യഥേഷ്ടം പുകഴ്ത്തി ചിത്രകാരനെ ഉള്ളലിഞ്ഞു് അനുഗ്രഹിച്ചു. അതിൽ ഒരു ചിത്രം, ഒന്നാം സമ്മാനമായ ഒരു സ്വർണ്ണമുദ്രയ്ക്കു് അർഹമായി. പ്രസ്തുത ആലേഖ്യം പിന്നീടു് വീയന്നായിൽ വച്ചു നടന്ന ആഖില ലോകകലാപ്രദർശനത്തിനു് അയയ്ക്കപ്പെടുകയും, ഒരു സ്വർണ്ണമെഡലും, ഒരു പ്രശംസാപത്രവും ഈ ചിത്രം കരസ്ഥമാക്കുകയും ചെയ്തു. അന്നു് നാടു വാണരുളിയ മഹാരാജാവിന്റെ കരുണാപൂർവ്വമായ പ്രോത്സാഹനത്താൽ പ്രേരിതനായി, രവിവർമ്മ ആലേഖ്യനിർമ്മാണത്തിൽ നിതരാം ഉത്സാഹപൂർവ്വം ഏർപ്പെട്ടു. മദ്രാസിൽ വച്ചു് നടന്ന അടുത്ത വർഷത്തെ പ്രദർശനത്തിൽ രവിവർമ്മയുടെ ഒരു ചിത്രത്തിനു് സ്വർണ്ണമെഡൽ ലഭിച്ചു. അതിൽ തമിഴ് നാട്ടിലെ ഒരു കന്യക വീണാലാപത്തിൽ ലയിച്ചിരിക്കുന്നതിനെ ചിത്രീകരിച്ചിരുന്നു. 1875-ൽ വെയിൽസ് രാജകുമാരൻ ഭാരതം സന്ദർശിച്ചപ്പോൾ, പ്രസ്തുത ചിത്രം, വേറെ ചിലവയൊന്നിച്ചു്, അദ്ദേഹത്തിനു് രവിവർമ്മ സമ്മാനിച്ചു. വെയിൽസ് രാജകുമാരൻ അവയെ സഹർഷം സ്വീകരിച്ചു് രവിവർമ്മയുടെ ഭാവനാസമ്പത്തിനേയും, കലാപൌഷ്ക്കല്യത്തെയും, പ്രശംസിച്ചു.

# പ്രഭാഷണകല.

## എങ്ങനെ ഒരു നല്ല പ്രാസംഗികനാകാം?

(എം. കെ. പത്മനാഭൻ, ബി. ഏ)

പ്രഭാഷണം ഒരു ശാബ്ദികവ്യവഹാരമാകയാൽ അതിനു സംഗീതത്തോടു സാമ്യമുണ്ട്. സ്വരങ്ങളുടെ സ്പഷ്ടമായ പ്രകടനത്തിനു വേണ്ടി ശാബ്ദികാവയവങ്ങളേയും ശ്വാസത്തേയും ഇഷ്ടാനുസരണം നിയന്ത്രിക്കുന്നതിനുള്ള കഴിവു, പരിശീലനത്താൽ സമ്പാദിക്കേണ്ടതാണ്. പ്രസംഗകലയിൽ പ്രായോഗികപരിശീലനം സമ്പാദിച്ചിട്ടുള്ളവർ ശബ്ദം, മുഖം, കൈ, ശരീരം എന്നിവയെല്ലാം ആശയപ്രകടനത്തിനു യോജിക്കുന്ന രീതിയിൽ നിയന്ത്രിക്കുവാൻ പ്രാപ്തരാകുന്നു. പ്രകൃത്യാ വൈകല്യങ്ങളുള്ളവർ പോലും നിരന്തര പരിശ്രമത്താൽ സ്വരവും ഉച്ചാരണവും ശരിപ്പെടുത്തി പ്രഭാഷകപ്രമുഖന്മാരായിട്ടുണ്ട്. ശാബ്ദികപരിശീലനങ്ങൾക്കായി അനേകം വർഷങ്ങൾ ചെലവാക്കിയിട്ടുള്ളവരാണു ഡെമോസ്തനീസും സിസറോയും. ചാത്താം പ്രഭു നിലക്കണ്ണാടിയുടെ മുമ്പിൽ സ്വയം ശിക്ഷണം നടത്തിയിരുന്നു. ആരോഹണാവരോഹണക്രമങ്ങളും രസദ്യോതകമായ സ്വരരീതികളും ശീലിച്ചവർ മാത്രമേ പ്രസംഗകലയിൽ സമർത്ഥരാകയുള്ളു. ഇതിനുള്ള പദ്ധതികൾ പ്രായോഗിക വിജ്ഞാനത്തിൽ പെട്ടതാണ്.

പ്രഭാഷണം സംഭാഷണത്തിന്റെ വികസിതരൂപമാകയാൽ അതിൽ അഭിനയത്തിലെ ഭാവസ്ഫുരണമാർഗ്ഗങ്ങൾക്കു സ്ഥാനമുണ്ട്. മുഖത്തും മററുമുള്ള മാംസപേശികളുടെ പ്രവർത്തനത്താൽ ഭാവം സ്ഫുരിപ്പിക്കുന്ന വിശേഷശക്തി ഉൽകൃഷ്ടജീവിയായ മനുഷ്യനിൽ പ്രസ്പഷ്ടമായി കാണുന്നു. ഈ ഭാവങ്ങളെ പ്രത്യേകം പഠിച്ചു പരിചിതമാക്കിയാൽ എപ്പോഴും ഏതു ഭാവവും പ്രകടിപ്പിക്കുവാൻ നമുക്കു സാധിക്കും.

ശ്രോതാക്കളുടെ മനസ്സിൽ കാലേകൂട്ടി നല്ല അഭിപ്രായമുണ്ടാക്കുന്നതിനും പ്രസംഗം വിജയകരമാക്കുന്നതിനും പ്രഭാഷകന്റെ ആരോഗ്യവും അംഗസൗഷ്ഠവവും ഉപകരിക്കുന്നു. വിഖ്യാതരായ പ്രഭാഷകന്മാരെല്ലാം ഏതെങ്കിലും തരത്തിൽ ശാരീരികമായ വിശിഷ്ട പ്രത്യേകതകൾ ഉള്ളവരായിരുന്നു. ആരോഗ്യത്തിനു ആവശ്യമായ അനുഷ്ഠാനങ്ങളിൽ നിഷ്ഠയില്ലാതിരുന്നാൽ സദസ്യരെ ആകർഷിക്കുവാൻ കഴിയാതെ പ്രഭാഷകൻ പരാജയമടയുന്നു. ആകർഷകമായ ആകൃതിയും, മാന്യവും കാലദേശാനുയോജ്യവുമായ വസ്ത്രധാരണവും പ്രഭാഷകനു ആവശ്യമാണ്.

ഒരു മനസ്സിൽ നിന്നു പല മനസ്സുകളിലേക്കു ആശയങ്ങളെ നേരിട്ടു സംക്രമിപ്പിക്കുന്ന മാർഗ്ഗമാണല്ലോ പ്രഭാഷണം അതിനാൽ മാനസികമായ പല അഭ്യാസങ്ങളും പരിശീലിക്കേണ്ടതു അത്യാവശ്യമാകുന്നു. മാനസിക കഴിവുകളെ ആസ്പദമാക്കിയാണ് ഒരു പ്രഭാഷകന്റെ മാററുനോക്കേണ്ടതു്. പ്രഭാഷണത്തിനുള്ളിൽ വരാവുന്ന വിവിധവിഷയങ്ങളെ പററി വിപുലമായ ജ്ഞാനമില്ലാത്ത പ്രഭാഷകൻ പല തോതിലുള്ളവർ ചേർന്ന ഒരു സദസ്സിനു നൂതനമായി യാതൊന്നും കൊടുക്കാൻ പ്രാപ്തനാകുന്നില്ല. അതിനാൽ വിജ്ഞാനത്തിന്റെ വിവിധ ശാഖകളിൽ പ്രാവീണ്യം സമ്പാദിക്കുവാൻ പ്രഭാഷകൻ ശ്രദ്ധിക്കണം. ശരിയായ രീതിയിൽ പഠനവും നിരീക്ഷണവും നടത്താത്തവൻ ഗ്രഹിച്ചിട്ടുള്ളതൊന്നും പ്രസംഗവേദിയിൽ യഥാസമയം പ്രയോജനപ്പെടുകയില്ല. ഭാഷയ്ക്കു ഒഴുക്കും ജീവനും കൊടുക്കുന്ന ശയ്യയിലും, യുക്തിപൂർവ്വമായി ക്രമീകരിച്ചു ആശയങ്ങളെ സുഗ്രഹമാക്കുന്ന ഘടനയിലും പ്രബന്ധം എഴുതി ശീലിക്കണം. ഭാവനാസമ്പന്നനായ പ്രഭാഷകൻ പദങ്ങളെക്കൊണ്ടു സജീവ ചിത്രങ്ങൾ നിർമ്മിക്കുന്നു. അവന്റെ നേത്രങ്ങൾ വഴിയായും മററും ബഹിർഗമിക്കുന്ന മനശ്ശക്തിയിൽ അമർന്നുപോകുന്ന സദസ്സ് സകലതും സമ്മതപൂർവ്വം സ്വീകരിക്കുന്നു. മനുഷ്യന്റെ ആന്തരികഗുണമായ പ്രതിഭാശക്തിയെ വളർത്താതെ ഇതെല്ലാം സാധ്യമല്ല. പ്രകൃതിനിരീക്ഷണവും ഉൽകൃഷ്ടചിന്തയും ആത്മവിശ്വാസവും കൊണ്ടു പ്രതിഭ സുപുഷ്ടമാകുന്നു.

ശരിയായും വ്യക്തമായും സംസാരിക്കുന്ന ഒരാൾ ബുദ്ധിപൂർവ്വമായ വിരാമങ്ങൾ ഉപയോഗിക്കുന്നു. വിരാമങ്ങൾ പ്രഭാഷകന്റെ ചിന്താരീതിയെ കാണിക്കുന്നു. ദ്രുതപ്രവർത്തനത്തെ കാണിക്കുവാനല്ലെങ്കിൽ ധൃതഗതിയിലുള്ള സംഭാഷണം ഉപരിപ്ലവബുദ്ധിയുടെ ലക്ഷണമാണ്. മനസ്സിലിരിക്കുന്നവയെല്ലാം വെളിയിലേക്കു ഛർദ്ദിക്കുവാൻ ഒരു സ്കൂൾകുട്ടിയെപ്പോലെ തിടുക്കം കൂട്ടുന്നവൻ സംഭാഷണത്തെ ചിന്തകൊണ്ടു നിയന്ത്രണം ചെയ്യുന്നില്ല.

സുവ്യക്തമായ ചിന്തയുടെ ഫലമാണു ശരിയായ വിരാമങ്ങൾ. നീണ്ട വിരാമങ്ങൾ, സാധാരണയായി പ്രാധാന്യത്തേയും വിചാരാധിക്യത്തേയും കാണിക്കുന്നു. നല്ല പ്രഭാഷകന്മാർ സംഭാഷണത്തിൽ ഉപയോഗിക്കുന്ന വിരാമങ്ങളെയാണു നാം ആധാരമാക്കേണ്ടതു്. പരിശീലനമുള്ള പ്രഭാഷകന്മാർ ഗൗരവമേറിയ കാര്യങ്ങളെ പററി തുടർച്ചയായി സംസാരിക്കുമ്പോൾ സാവധാനഗതിയും നീണ്ട വിരാമങ്ങളും സ്വീകരിക്കുന്നു. വ്യാകരണനിയമപ്രകാരമുള്ള വിരാമങ്ങൾ വാചകഘടനയെ കാണിക്കുന്നെങ്കിലും പാരായണത്തിലോ സംസാരത്തിലോ അതു അത്രകണ്ടു ഉപകരിക്കുന്നില്ല. ചിന്തയും സന്ദർഭവും പ്രഭാഷകന്റെ ബുദ്ധിയും അനുസരിച്ചായിരിക്കും വിരാമങ്ങളുടെ ദൈർഘ്യം. വൃഥാ കളയുന്നതിനുള്ള സമയമല്ല വിരാമങ്ങൾ. വാക്കുകൾ ഉച്ചരിക്കുന്ന അവസരത്തിലെന്നപോലെ വിരാമങ്ങളിലും നമ്മുടെ ചിന്ത പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ശ്രോതാക്കളും അതിൽ ഭാഗഭാക്കുകളാകുന്നു.

പ്രസംഗത്തിൽ വിരാമങ്ങൾ ആവശ്യമാണെന്നു മനശ്ശാസ്ത്രവും ശരീരശാസ്ത്രവും തെളിയിക്കുന്നുണ്ട്. ശ്വാസകോശത്തിൽ ആവശ്യമുള്ള വായു പുനസ്സംഭരിക്കുവാൻ സമയം വേണമല്ലോ. അവിശ്രമമായി സ്രവിക്കുന്ന ശബ്ദധാരയിൽ ബദ്ധശ്രദ്ധരായ ശ്രോതാക്കളുടെ ശ്രവണേന്ദ്രിയങ്ങൾക്കു ഇടയ്ക്കിടെ ആശ്വാസം നൽകുകയും വേണം. ചിന്തകളെ ശരിയായ വിരാമങ്ങളാൽ വിഭജിക്കുന്നതിനാൽ വ്യക്തതയുണ്ടാകുന്നു. ശ്രോതാവിന്റെ ജിജ്ഞാസയെ പുലർത്തുന്നതിനും വിരാമങ്ങൾ ആവശ്യമാണ് ചുരുക്കത്തിൽ, പ്രഭാഷണത്തിനു യോഗ്യതയും പുതുമയും

വ്യക്തതയും, ക്രമീകരണവും നൽകുന്നതു വിരാമങ്ങളാണ്.

പ്രാധാന്യമർഹിക്കുന്ന പദങ്ങളും വാചകങ്ങളും പ്രത്യേകം ശക്തികൊടുത്തു പറയുന്നതു സാധാരണമാണല്ലോ. ഈ ശക്തി വരുത്തുന്നതിനുള്ള വിവിധ മാർഗ്ഗങ്ങളും പ്രകടിപ്പിക്കാനുള്ള വിചാരങ്ങളും ശരിയായി മനസ്സിലാക്കുന്ന പ്രഭാഷകൻ യഥാസ്ഥാനങ്ങളിൽ പ്രത്യേകം ഊന്നി പറഞ്ഞുകൊള്ളും. ശക്തികൊടുത്തു പറയാനുള്ള ഭാഗത്തിനു മുമ്പുള്ള വിരാമം വക്താവിനും ശ്രോതാവിനും സൗകര്യപ്രദമാണ്. ഒരു ചിന്തയുടെ പ്രധാന ആശയം, പ്രധാനപദം, ഉപമാവാചകം, ഘടകപദം, ആവർത്തനങ്ങൾ, വ്യത്യസ്തതകൾ എന്നിവയെല്ലാം പ്രത്യേകം ശക്തികൊടുത്തു പറയേണ്ടവയാണ്.

ആരോഹണാവരോഹണങ്ങൾ പ്രഭാഷകൻെറ ചിന്താഗതിയെ കാണിക്കുന്നു. ഇതിൻെറ ശരിയായ ഉപയോഗത്തിനു ആധാരം സംഗീതരസജ്ഞമായ ചെവിയാണ്. അപൂർണ്ണമോ തുടർച്ചയോ ആയ ആശയങ്ങൾ, നിഷേധാർത്ഥങ്ങൾ സംശയപ്രകടനം, എന്നിവയടങ്ങിയ വാക്യം ആരോഹണക്രമത്തിലായിരിക്കണം. അപേക്ഷകളുടെ ആരോഹണം സാധാരണ ഉച്ചസ്വരത്തിലാണെങ്കിലും വിഷാദമോ ചിന്താപാരവശ്യമോ, കലർന്നിട്ടുണ്ടെങ്കിൽ പതിഞ്ഞ സ്വരമാണു സ്വീകാര്യം. പ്രാർത്ഥനയിൽ ഭക്തിരസം കൂടുംതോറും സ്വരം കൂടുതൽ ശാന്തമാകും. സൗഹാർദ്ദവികാരങ്ങൾ അനുകമ്പയോടു ചേർന്നാൽ മാത്രം മന്ദസ്വരം യോജിക്കുന്നു. അത്ഭുതത്തിൻെറ കൂടെ ഭയം ചേർന്നുവരുന്നെങ്കിൽ മാത്രം സ്വരം പതിഞ്ഞിരിക്കണം. ഇതിലെല്ലാം ശബ്ദത്തിൻെറ ആരോഹണം ആവശ്യമാണ്.

പൂർണ്ണമായ ആശയമോ, ദീർഘമായ മറുപടിയുള്ള ചോദ്യമോ അടങ്ങിയ വാക്യങ്ങൾ അവരോഹണരീതിയിലായിരിക്കണം. ഗൗരവപൂർവ്വം ഒരു യാഥാർത്ഥ്യത്തെ സ്ഥാപിക്കുന്ന വാക്യത്തിൽ അവരോഹണരീതിയും ശാന്തസ്വരവും സ്വീകരിക്കേണ്ടതാണ്. അധികാരഭാവം കാണിക്കുന്ന വാക്യങ്ങൾ അത്യുച്ചസ്വരത്തിലാകരുത്, കോപം, വെറുപ്പ് മുതലായ വിദ്വേഷവികാരങ്ങൾ കാണിക്കുന്ന വാക്യം പ്രകടമായ അവരോഹണരീതിയിൽ ശക്തവും ശാന്തവുമായ സ്വരത്തിൽ ഉച്ചരിക്കണം. വിഷാദവികാരങ്ങളിൽ സ്വരം പതുങ്ങിയും ഉച്ചാരണം മന്ദഗതിയിലും വേണ്ടതാണ്.

അവനവനു രസകരമായി തോന്നുന്ന വിഷയങ്ങളെപ്പറ്റി ഏകാഗ്രമായി ചിന്തിക്കുവാനും പ്രസംഗിക്കുവാനും സുസാധ്യമാണ്. ആനന്ദമോ, ആശയോ, പരിചയമോ ഉള്ള സംഗതികൾ നമുക്കു രസകരമായിരിക്കും. മാനസിക സാധ്യതകൾക്കെല്ലാം അത്യാവശ്യമായ അടിസ്ഥാനം ഏകാഗ്രതയാണ്. ഒരു സംഗതിയെപറ്റി തുടർച്ചയായി അല്പനിമിഷത്തേക്കു മാത്രമേ ശ്രദ്ധിക്കുവാൻ ആർക്കും കഴിയൂ. പരസ്പര ബന്ധമുള്ള പല സംഗതികളുടെ അവിച്ഛിന്ന പരമ്പരയായ ഒരു വിഷയത്തെ പറ്റി നമുക്കു ശ്രദ്ധിക്കാൻ കഴിയും. പല വശങ്ങളിലേക്കു തിരിഞ്ഞുപോകുന്ന മനസ്സിനെ പ്രധാനവിഷയത്തിലേക്കു നിരന്തരമായും ശാന്തമായും പ്രതിനിവർത്തിക്കുന്നതാണു ഏകാഗ്രതയുടെ തത്വം.

ഒരു പ്രഭാഷകൻെറ പ്രസംഗശൈലിയെ പരിപൂർണ്ണതയിലെത്തിക്കുന്നതിനു ശരിയായ സംഭാഷണപരിശീലനം കൊണ്ടു സാധ്യമാകുന്നു. സംസാരഭാഷയുടെ ഏററവും ലളിതവും പ്രഥമവുമായ പ്രകടനരീതിയാണു സംഭാഷണം. ഈ രീതിയെ കൂടുതൽ വിപുലവും പ്രകടവുമാക്കുന്നതാണു പ്രസംഗം. വായന ഇതിൽ നിന്നു അല്പം വ്യത്യസ്തമാണ്. അപരിചിതമായി തോന്നാവുന്ന പദങ്ങളും ആശയങ്ങളും നമ്മുടെ ചിന്താഫലങ്ങളല്ലാതെ ഉപയോഗിക്കേണ്ടതായി വരുന്നതിനാൽ വായനയിൽ തന്മയത്വം നഷ്ടപ്പെടുവാൻ ധാരാളം സാംഗത്യമുണ്ട്.

ദേശീയവൈരൂപ്യമോ പദങ്ങളെക്കൊണ്ടുള്ള കസർത്തോ കൂടാതെയുള്ള ഭാഷയും മധുരമായ സ്വരവും സംഭാഷണത്തിൽ അത്യന്തം ഉപകരിക്കുന്നു. പല വിഷയങ്ങളെപറ്റി സാമാന്യജ്ഞാനവും തടവുകൂടാതെ സംസാരിക്കുവാൻ കഴിവും ഉള്ള മനസ്സു സംഭാഷണത്തിൽ ആവശ്യമാകുന്നു. വിനയം ലാളിത്യം, സ്വാർത്ഥരാഹിത്യം കാരുണ്യം മുതലായ സന്മാർഗ്ഗികഗുണങ്ങൾ മററു ഏതിലുമെന്നപോലെ സംഭാഷണത്തിലും യശസ്കരമാണ്. ഇങ്ങനെ ശരിയായി സംഭാഷണം ശീലിക്കുന്നതാണു പ്രഭാഷകൻെറ പ്രഥമപാഠം.

കലയുടെ മാഹാത്മ്യലക്ഷണമാണു ലാളിത്യം. പ്രസംഗമണ്ഡപത്തിലും നാടകവേദിയിലും അതിൻെറ സ്ഥാനം കൂടുതൽ സമ്മതിക്കപ്പെട്ടുവരുന്നുണ്ട്. ആത്മാർത്ഥതയോടും തന്മയത്വത്തോടുംകൂടി ആശയങ്ങളെബുദ്ധിപൂർവ്വകമായി നേരെപ്രകടിപ്പിക്കുന്നതാണു, നിയന്ത്രിക്കുന്നതല്ല,ലാളിത്യം. ശരിയായി ചിന്തിച്ചു ആത്മാർത്ഥതയോടെ സത്യത്തെ പ്രകടിപ്പിക്കുവാൻ ആഗ്രഹിക്കുമ്പോൾ, അസ്വാഭാവികതയും അഭിനയവും അവിടെ കാണുകയില്ല. മനശ്ശുദ്ധിയും ഉദ്ദേശശുദ്ധിയും ഋജുപ്രകൃതിയും ഉണ്ടെങ്കിൽ ലാളിത്യവും അതുമായി പരസ്പരബന്ധമുള്ള ആത്മാർത്ഥതയും അവിടെ കാണും.

വിജയകരമായ പ്രഭാഷണത്തിനു ഒരു ലക്ഷ്യവും ഉദ്ദേശവുമുണ്ടായിരിക്കും. അവനവൻെറ പ്രത്യേക പാടവം ഏതു വഴിയ്ക്കാണെന്നു ആരാഞ്ഞറിഞ്ഞിട്ടു ആ വഴിയ്ക്കു യത്നിയ്ക്കണം. ലക്ഷ്യം എത്ര ഉൽകൃഷ്ടമോ അതിനനുസരിച്ചായിരിക്കും നേട്ടം. വ്യക്തിമാഹാത്മ്യബോധവും മനശ്ശക്തിയും ഇല്ലാത്തവൻ പ്രഭാഷകനാകാൻ കൊതിക്കരുത്. ഒരു സദസ്സിനെ അധികനേരം കളിപ്പിക്കുവാൻ സാധ്യമല്ല. പ്രഭാഷകൻെറ അന്തസ്സാരവിഹീനത സദസ്യർ വേഗം മനസ്സിലാക്കും. സൗഹാർദ്ദവികാരങ്ങളെ തട്ടിയുണർത്തിയാൽ ഏവനും ശരിയായ രീതിയിലും, സ്വഭാവ

## പടയാളി.

(എം. നാരായണമാരാർ, കാവ്യഭൂഷണം)

തകരുമിതു പൊഴുതിലിവനുടയ ചെറുകപ്പലെ-
ന്നാകിലും ധീരനാം ഞാൻ മടങ്ങീടുമോ?
ഒരു ചെറിയതിരയടിയിലമിതഭയമാളുവാ-
നാരു ഞാൻ?—പോരിൽപൊരുതും ഭടാഗ്രിമൻ
അനവരതമിതുവിധവുമപവധി പടക്കപ്പ-
ലാഴിത്തിരകളിൽ മുങ്ങുന്നതില്ലയോ?
പടകളോടുപൊരുതുമിവനിനിയിവിടെനിന്നു
പാടിടും ഞാനെൻ വിജയഗാനങ്ങളെ. (താൻ
ഒരു ഞൊടിയിലിവനടരിലടിയുകില്ല, മിഞ്ഞെഴും
പോരിൽ പൊരുതുവാൻ പോരുമെൻകൂട്ടുകാർ.
അകലെയവരതികുതുകമണിയണിനിരന്നുകൊ-
ണ്ടധർമ്മയുദ്ധത്തിലെത്താൻ മുതിർക്കയാം
ഇതുവരെയുമതിനുടയജയബിരുദമാളുവാ-
നാളല്ലനമ്മളെന്നോർപ്പതില്ലിന്നവർ.
ഇരുളിനുടെ മറവിലെഴുമുലകിനെയുണർത്തുവാ-
നായിരംകയ്യാൽപ്പുണരുന്നു നായകൻ.
അവിടെയതപൊടിയുയരുമടരിനുടെപുറമായ്
ക്കാലം കുളമ്പിട്ടടിച്ചു കൊണ്ടോടവേ,
ഇവനിനിയുമവനിയിതിലതുലരസമീവിധം
ജീവിതം മാദകസ്വപ്നമായ് തീർക്കയോ?
അരുതരുതു, കരുതുവതു.പടകളോടെതിർക്കുമാ-
നായകാദേശം പുലർത്തുവാൻ പോട്ടെ ഞാൻ.

ത്തിലും, സ്വരത്തിലും പ്രസംഗിക്കാൻ കഴിവുണ്ടാകും.

ആത്മവിശ്വാസം മനുഷ്യന്റെ കഴിവുകളുടെ ബീജമാണ്. ഭയത്തിനു പ്രത്യൗഷധം ജ്ഞാനമാണെന്നു എമേഴ്സൻ പറയുന്നു. ഏതു സന്ദർഭത്തിനും തക്കവണ്ണം ഉയരാൻ നാം ശീലിക്കണം. ആത്മപരിശോധന ചെയ്തും സ്വയം സജ്ജീകരിച്ചും വേണ്ടിവന്നാൽ പരാജയത്തെ വരിക്കുവാൻ തയാറായും നാം മുമ്പോട്ടു വരണം. പരാജയപരമ്പരകൾ മഹത്തരമായ യത്നത്തിനു പ്രേരകമാകട്ടെ. ഉടനുടനുണ്ടാകുന്ന കർത്തവ്യപ്രചോദനത്താൽ നാം പ്രവർത്തിക്കണം. സംഭാഷണമായാലും പ്രസംഗമായാലും, വ്യക്തവും ധീരവുമായി സംസാരിക്കുവാനുള്ള ശീലമുണ്ടാകണം. ധൈര്യം അമിതമാകരുതെന്നേയുള്ളു. അഹങ്കാരം പരാജയത്തിന്റെ പ്രധാനകാരണമാകുന്നു. ഏകാഗ്രതയും വിനയവും സജ്ജീകരണവും കൊണ്ടു ആത്മനിയന്ത്രണം സാധിക്കാവുന്നതാണ്.

മനുഷ്യസമുദായത്തിലെ വിവിധ വിഭാഗങ്ങളിലും സന്തോഷത്തിലും പ്രവൃത്തിയിലും വിശ്രമത്തിലും ഇടപഴകിയാൽ നാം അറിയാതെ തന്നെ നമ്മിൽ ആത്മാർത്ഥത വന്നുചേർന്നുകൊള്ളും. നമ്മുടെ നോട്ടത്തിലും, സ്വരത്തിലും, ആംഗ്യങ്ങളിലും ഇതിന്റെ അംശം കലരും. നമ്മുടെ വികാരങ്ങളെ ഇതരചിത്തങ്ങളിലേക്കു അപ്പടി വ്യാപരിപ്പിക്കുന്നതു ആത്മാർത്ഥതയുടെ കൃത്യമാണ്. രണ്ടു കാലിൽ നിൽക്കുന്ന ജീവനുള്ള ബാററിയാണു നാം എന്നു നമുക്കു ബോധ്യമാകണമെങ്കിൽ ആത്മാർത്ഥതയുടെ കഴിവുകൾ നാം മനസ്സിലാക്കണം.

പ്രഭാഷണത്തിനുള്ള വിഷയം നിർണ്ണയിച്ചുകഴിഞ്ഞാൽ ആശയങ്ങൾ ശേഖരിച്ചു തുടങ്ങാം. ആദ്യമായി സ്വന്തബുദ്ധിയിൽ നിന്നു ലഭിക്കുന്ന സകല ആശയങ്ങളും ചിന്തിച്ചെടുത്തു കടലാസിൽ കുറിയ്ക്കണം. വിജ്ഞരായ ആളുകളോടു ആ വിഷയത്തെ കുറിച്ചു സംഭാഷണം ചെയ്കയും കൂടുതൽ ആശയം കിട്ടാവുന്ന ഗ്രന്ഥങ്ങൾ പാരായണം ചെയ്കയുമാണു അടുത്ത പടി. ഇങ്ങനെ കണ്ടുകിട്ടുന്ന സൂചനകളും ആശയങ്ങളും ഉദാഹരണങ്ങളും വാദമുഖങ്ങളും ഉടൻ തന്നെ കുറിച്ചെടുക്കണം. മറവിയുടെ കൂടെപ്പിറപ്പായ ഓർമ്മശക്തിക്കു വസ്തുതകൾ വിട്ടുകൊടുക്കുന്നതു ബുദ്ധിമോശമാണ്.

പലവിധത്തിൽ കുഴഞ്ഞുകിടക്കുന്ന ആശയങ്ങളെ സൂക്ഷ്മമായി പരിശോധിച്ചു ആവശ്യാനുസരണം ഒരു തെരഞ്ഞെടുപ്പു നടത്തണം. കാര്യകാരണബന്ധത്തെ ആസ്പദമാക്കി യുക്തിപൂർവ്വം ആശയങ്ങളെ ക്രമീകരിച്ചതിനുശേഷം ആവുന്നത്ര നല്ല രീതിയിൽ പ്രഭാഷണം രചിക്കണം. ഉപന്യാസം വായിക്കുവാനുള്ളതും, പ്രഭാഷണം പറയുവാനുള്ളതും ആണെന്നുള്ളതു പ്രത്യേകം ഗൗനിക്കേണ്ടതാണ്. വ്യക്തമായി ആശയങ്ങൾ മനസ്സിലാക്കാവുന്നതും ശക്തമായി വികാരങ്ങളെ ഉണർത്തുന്നതുമായ രചനാരീതിയാണു പ്രസംഗത്തിൽ വേണ്ടതു്. ഒരേ ആശയം തന്നെ വിഭിന്നപദാവലികളിൽ ആവർത്തിച്ചു വ്യക്തമാക്കുവാനും ശക്തമാക്കുവാനും പ്രഭാഷകനു സ്വാതന്ത്ര്യമുണ്ടു്. പറഞ്ഞുനോക്കി ശരിയെന്നു ബോധ്യപ്പെട്ടെങ്കിലേ പ്രസംഗരചന ശരിയായെന്നു തീർച്ചയാക്കാവൂ.

ആദ്യശ്രമങ്ങൾ ലഘുവായിരിക്കണം. മനഃപാഠം പഠിച്ചു പ്രസംഗിച്ചാൽ വ്യക്തമായ ഭാഷയിൽ ആത്മവിശ്വാസത്തോടുകൂടി പറയുവാൻ സാധിക്കും. പരിചയം സിദ്ധിക്കും തോറും ആലംബമായ കുറിപ്പുകൾ ചെറുതാക്കിക്കൊള്ളാം. ചില പ്രത്യേക മനഃസ്ഥിതിക്കാർ മനഃപാഠം പഠിച്ചു പറയുമ്പോൾ തന്മയത്വവും ഓജസ്സും ഇല്ലാതെ പോകും. അവരുടെ ചിന്താശക്തിയെ പിന്തുടരുവാനേ അവർക്കു സാധ്യമാകയുള്ളു. ഏതായാലും, ചെറിയ ആലംബം മാത്രം വെച്ചുകൊണ്ടു വലിയ പ്രസംഗം ചെയ്യുക എന്ന ലക്ഷ്യത്തിലേക്കു വളരുന്നതിനുള്ള ശ്രമമാണു എല്ലാവരും ചെയ്യേണ്ടതു്. തുറസ്സായ സ്ഥലങ്ങളിലോ പ്രസംഗം ചെയ്യേണ്ടതായ സ്ഥാനത്തു തന്നെയോ നിലക്കണ്ണാടിയുടെ മുമ്പിൽ ശരിയായ ആംഗ്യഭാവാദികളോടുകൂടി പ്രസംഗം ശീലിക്കുന്നതു കൊള്ളാം.

സദസ്യരുടെ ചിന്താപരിധികളും ഇഷ്ടാനിഷ്ടങ്ങളും പ്രഭാഷകൻ മനസ്സിലാക്കണം. കൊല്ലക്കുടിയിൽ സൂചി വിൽക്കാൻ പോകാതെ സൂക്ഷിക്കണം. സമയവും സന്ദർഭവും വിഷയവും പൊതുജനാഭിപ്രായഗതിയും അറിഞ്ഞു തദനുസരണം പ്രസംഗത്തിന്റെ സ്വഭാവവും സ്വരവും രൂപീകരിക്കേണ്ടതാണ്.

പ്രസംഗത്തിന്റെ പ്രാരംഭം സദസ്യരുടെ സന്മനസ്സിനേയും ശ്രദ്ധയേയും ആകർഷിക്കുന്ന വിധത്തിലായിരിക്കണം, അതായതു്, സദസ്യർക്കു ഇഷ്ടമുള്ള എന്തെലും കാര്യം വിനയപൂർവ്വം അവതരിപ്പിക്കണം. പ്രഭാഷകനും സദസ്യരും തമ്മിൽ സൗഹാർദ്ദമുണ്ടാക്കുവാൻ തക്കതായ ഒരു സംഭവം വിവരിച്ചുകൊണ്ടു തുടങ്ങാം. അല്ലെങ്കിൽ പ്രസംഗവിഷയം സദസ്യരുടെ അഭ്യുന്നതിക്കു എത്രമാത്രം ആവശ്യമാണെന്നു വിശദീകരിക്കുന്ന പ്രാരംഭം സ്വീകരിക്കാം. അതുമല്ലെങ്കിൽ പ്രഭാഷകൻ സദസ്യരെപററി സ്നേഹപൂർവ്വമായ താല്പര്യം പ്രദർശിപ്പിച്ചു അവരുടെ സ്നേഹം സമ്പാദിക്കാം. ആദ്യമുണ്ടാകുന്ന അഭിപ്രായമാണു ഒടുവിൽവരെ ജയാപജയങ്ങളെ നിർണ്ണയിക്കുവാൻ ശക്തമായി നിൽക്കുന്നതു്. അതിനാൽ പ്രാരംഭം സൂക്ഷിച്ചു വേണ്ടതാണ്. സന്തോഷഭാവത്തിൽ സാധാരണ സംഭാഷണരീതിയിൽ പ്രസംഗം ആരംഭിക്കണം. വിനയം ആവശ്യമാണ്. എങ്കിലും പ്രഭാഷകനിൽ പ്രതീക്ഷിക്കുന്ന നായകത്വം നഷ്ടപ്പെടാതെ സദസ്യരുടെ കണ്ണിൽ നോക്കി സംസാരിക്കണം. സദസ്യരുടെ അഭിപ്രായമറിഞ്ഞു പ്രസംഗിക്കുവാൻ ഇതിനാൽ സാധ്യമാകുന്നു.

പ്രസംഗവിഷയത്തിലേക്കു പ്രവേശിക്കുമ്പോൾ പ്രഭാഷകൻ അതീവശ്രദ്ധാലുവായിരിക്കണം. സദസ്സിനു പരിചിതമായ ആശയങ്ങളിൽ ആരംഭിച്ചു യുക്തിയുക്തവും അനുക്രമവുമായി പുതിയ ആശയങ്ങളിലേക്കു കടക്കുന്നതാണു സുഗമമായ രീതി. വാദമുഖങ്ങളെ പ്രസംഗത്തിന്റെ മർമ്മത്തിലേക്കു വളർത്തിക്കൊണ്ടു പോകുന്നതിൽ പ്രഭാഷകന്റെ പാടവം കേന്ദ്രീകരിക്കണം. പ്രസംഗത്തിന്റെ ഏതു നിലയിൽ നോക്കിയാലും പുരോഗമിക്കുന്നതായി കാണണം. ആശയവും പ്രകടനരീതികളും അഭിവൃദ്ധമായിരുന്നാൽ സദസ്യർ ശ്രദ്ധ വിടാതെ ഇരുന്നുകൊള്ളും. പ്രത്യേകം ശ്രദ്ധാർഹമായ ചില സംഗതികൾ ഇടയ്ക്കിടെ ഉണ്ടായിരിക്കണം. മർമ്മം വെളിപ്പെടുത്തി കഴിഞ്ഞാൽ പ്രസംഗം പിന്നീടു അധികം നീട്ടരുതു്.

പ്രസംഗത്തിന്റെ ഉപസംഹാരമാണു സദസ്യരുടെ മനസ്സിൽ അവശേഷിക്കുന്ന അഭിപ്രായത്തിനു കാരണമാകുന്നതു്. അതു ഹ്രസ്വവും, ലളിതവും ആത്മാർത്ഥവുമായിരിക്കണം. പ്രസംഗസാരം സദസ്യരുടെ ശ്രദ്ധയിൽ കൊണ്ടുവന്നതിന്റെ ശേഷം ഉപസംഹരിക്കുന്നതു പ്രയോജനകരമാകുന്നു. പെട്ടെന്നു നിർത്തുന്ന പ്രസംഗം കമ്പക്കെട്ടുപോലെ ചിന്തയിൽ നിന്നു മറയുന്നു. എന്നാൽ വൃഥാ സ്ഥൂലമായ ഉപസംഹാരം പ്രസംഗത്തെ മുഴുവൻ നിഷ്ഫലമാക്കുന്നു. ഉപസംഹാരം ആകർഷകമാക്കി പന്തുപോലെ ഉരുട്ടി എറിഞ്ഞു കൊടുത്താൽ സദസ്യർ എടുത്തുനോക്കി വീട്ടിൽ കൊണ്ടു പൊയ്ക്കൊള്ളും.

---

# "മറയിൽനിന്നു്"

(ആനിക്കാട്ടു്, രാഘവൻ നായർ)

മറയിൽ മാനുഷൻ മദമാല്ലാണ്ടററ
മറതൻകാതലേക്കരുതാതെ,
ഉറയും പ്രേതത്തിൻപിടിയിൽ പേറുത്ത-
പ്പറകൊട്ടിക്കുന്ന കരിവേഷം.
കറതൻ മൂലത്തിൽ കലിമലംകൊണ്ടു
നിറയും ദുഷ്ഫലം വിളയിപ്പൂ!

... ... ... ... ...

പിറവിയെന്തിന്നു മനുജനേകിയ-
പ്പറവച്ചാർത്തുതൻ പരിതോഷം
നിറയൊഴുക്കിലും കൊടിയകാകോള-
മുറയൊഴിച്ചുഗ്ര മഥനവും
പറവതെന്തിന്നു കലികാലം നാനാ
തുറയിൽ ഭീകരം പുലരവേ.

... ... ... ... ...

പൊരുതി കാട്ടിലായ് കെട്ടതിവീട്ടിലാ-
യരുതി ഗത്തത്തിൻ നടുവിലായ്
മരുകീട്ടം ഭാവി മലിനഭ്രൂതമായ്
വരുതി നീളവേപല മട്ടിൽ
നെറുകയിൽ രേഖ പിഴച്ചുകാൽതെററി
ക്കുറുകെച്ചാടുന്ന ഗതി മുട്ടി.
തിരശ്ശീലക്കുള്ളിലഭിനയത്തിനായ്
തിരയുന്ന ലോകംതിരിയുന്നു!!
നരനാട്യംപെട്ടും കഥകളീമട്ട
നരധാവള്യാന്തം കഥയെന്തോ?

... ... ... ... ...

ഗുണവും ദോഷവും വിവചിക്കാനുള്ള
ചുണതീറായില്ലേ കരളിങ്കൽ
അണയേണം രംഗേവിലസേണം ദുഷ്ടർ-
ക്കണയിണപ്പല്ലു തകരേണം!!

... ... ... ... ...

ലളിതകോമളഭുവന ജീവിത
ഗളിതനിർത്ധരി കുളിരല്ലേ
മിളിതകൌതുകമതിലേപ്പൊന്നോട-
ക്കളിതൻ സംതൃപ്തി സുഖജന്മം!!!

... ... ... ... ...

മറുകരപററിയണയേണം പിന്നീ-
മറിവുവിട്ടേയ്ക്കാം വിജയമേ!!
മറയിങ്കൽ നിന്നു വെളിച്ചമാന്നെഴ-
മുറവിൻ സന്താനക്കരനീട്ടം!!
കൃതകൃത്യാന്തരമമലസൌഹൃദ-
മൃതകം ഭാഗ്യശ്രീ കളിയാട്ടം!!

... ... ... ... ...

മറിമായ 'ിട്ടുമലിനതപോക്കി
കുറി തെററീടാതെ കറ നീക്കി
പുലരേണംമായാപുരുഷമേൽ നവ്യം
പുലരിപോലെന്നും വരഭവ്യം!!

---

# പട്ടിയും പണ്ഡിതനും.

(ജി. ഗോപാലപിള്ള ബി. ഏ. എൽ. ററി)

—ഒരു ഇംഗ്ലീഷ് ഫലിതപ്രബന്ധത്തിൽ നിന്നു്—

അഗസ്ത്യകൂടത്തിനു് ൭ മൈൽ പടിഞ്ഞാറു മാറി കളഞ്ഞി എന്നൊരു സ്ഥലമുണ്ടായിരുന്നു. അതിന്റെ വടക്കുവശം വൻകുഴിയും തെക്കുവശം ഒരു മലയുമാണു്. മദ്ധ്യവയസ്കനും, അസാധാരണ സാമർത്ഥ്യത്തോടുകൂടിയവനുമായ ഒരു പണ്ഡിതർ അവിടെ ഒരു ഏകാന്തവാസിയായി കഴിയുന്നുണ്ടു്. ഇംഗ്ലീഷ്, ഹിന്ദി, തമിഴ്, മലയാളം എന്നീ പല ഭാഷകളിലുള്ള അനേകം വിശിഷ്ടഗ്രന്ഥങ്ങൾ ഇദ്ദേഹത്തിന്റെ കയ്യിൽ ഉണ്ടെന്നു് ഞാൻ വളരെ മുൻപുതന്നെ കേട്ടിട്ടുണ്ടു്. സാഹിത്യവും അല്പസ്വല്പമുണ്ടു്. ഉള്ളിൽ ഉള്ളതു മുഴുവൻ തീരുന്നതു് വരെ നിർത്താത്ത ഒരു മഹാമാരിയാണു് ഇദ്ദേഹത്തിന്റെ പ്രസംഗം. അവിവാഹിതനാണു്. കണ്ടാൽ യോഗ്യനാണു്. ആഹാരത്തിനും വീഞ്ഞിനും മററാവശ്യങ്ങൾക്കും വേണ്ട വരുമാനം അയാൾക്കുണ്ടു്. മിത്രമായി അയാൾക്കു ലോകത്തിൽ ആകെ കൂടിയുള്ളതു് തന്നെക്കാൾ പ്രായത്തിലും പാണ്ഡിത്യത്തിലും ഉയൎന്ന സ്ഥാനമുള്ള 'സഹസ്രാക്ഷൻ' എന്ന ഒരു പട്ടി മാത്രമാണു്.

ഈ പട്ടിയുടെ പേരു 'സഹസ്രാക്ഷൻ' എന്നാണെങ്കിലും അതിനു് ആയിരം കണ്ണുണ്ടെന്നു് വിചാരിക്കരുതു്. യഥാർത്ഥത്തിൽ അതിനു് രണ്ടു് കണ്ണുപോലുമില്ല. ഒന്നേ ഒന്നു മാത്രം. പട്ടി തീരെ ചെറുതോ വലുതോ അല്ല. നിറം നല്ല കറുപ്പാണു്. ചുരുണ്ട രോമം ശരീരം മുഴുവൻ മൂടിയിരിക്കുന്നു. ഇക്കാര്യത്തിൽ പല ശുനകന്മാരും സഹസ്രാക്ഷനെപ്പോലെയാണെങ്കിലും അതിനു് ആ പണ്ഡിതനുമായിട്ടുള്ള സംസർഗ്ഗം കൊണ്ടു് ഉണ്ടായിട്ടുള്ള 'മനുഷ്യത്വം' മററു പട്ടികൾക്കു ഇതുവരെ സിദ്ധിച്ചിട്ടില്ല. കൂടക്കൂടെ അതു മയങ്ങിക്കറങ്ങാറുണ്ടു്. സൂര്യാസ്തമനം തന്റെ ഭവനത്തിൽനിന്നു് പലദിവസവും ശ്രദ്ധിച്ചിട്ടുണ്ടു്. അതിഭയങ്കരമായ ഹൃദയവേദനയോടു് കൂടിയാണു് അതു് സംഗീതം ശ്രവിക്കുന്നതു്. അതിനെ പൂട്ടിയിട്ടാൽ അതിന്റെ 'പുരുഷത്വം' പോകുമെന്നാണു് പണ്ഡിതമതം. അതുകൊണ്ടു് അതിന്റെ കഴുത്തിൽ ബെൽററിട്ടിട്ടില്ല. പച്ചസ്സാധനങ്ങളേക്കാൾ വേവിച്ച സാധനങ്ങളോടാണു് 'സഹസ്രാക്ഷനു' കൂടുതൽ പത്ഥ്യം. ഇതിനും പുറമേ അവനു് കിഴങ്ങുവർഗ്ഗവും ഇഷ്ടമാണത്രേ!

യജമാനനു് 'സഹസ്രാക്ഷനേ' ജീവനാണു്. ഞാൻ അന്നു് എന്റെ സ്നേഹിതനെ കാണാൻ പോയ അവസരത്തിലാണു് ഇതും ഇതിൽ കൂടുതലും എനിക്കു ഗ്രഹിക്കാനിടയായതു്.

സൂര്യൻ അസ്തമിച്ചിട്ടു് ഒരു മണിക്കൂർ കഴിഞ്ഞിരുന്നു. വല്ല കുറുക്കനേയും വെടിവയ്ക്കുന്നതിനുതകുന്നതിനു മാത്രമുള്ള വെളിച്ചമുണ്ടായിരുന്നു. ഞാൻ "ആശ്രമ"ത്തിന്റെ പ്രവേശനദ്വാരത്തിൽ നിന്നു് ആ പണ്ഡിതസ്നേഹിതനെ വിളിച്ചു. മറുപടി ഉണ്ടായില്ലെങ്കിലും അദ്ദേഹം അകത്തുണ്ടെന്നു് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. 'സഹസ്രാക്ഷൻ ഒരു ചാരുകസേരയിൽ കിടന്നു് നിലവിളിക്കുന്നതും പണ്ഡിതൻ അടുത്തു് ഒരു മരസ്റ്റൂളിൽ ഇരുന്നു്വളരെ സങ്കടത്തോടുകൂടി അതിനെ ശുശ്രൂഷിക്കുന്നതും ഞാൻ അകത്തു കടന്നപ്പോൾ കണ്ടു.

അദ്ദേഹം വന്ദനം പറയുകപോലും ഉണ്ടായില്ല. അപ്രതീക്ഷിതമായി എന്നോടു്:—

"ഇവനിപ്പോൾ എങ്ങനെ ഇരിക്കുന്നു? ഞാൻ സഹസ്രാക്ഷനെ കണ്ടതു് കഴിഞ്ഞ ചൊവ്വാഴ്ചയാണു് അന്നു് അവൻ നന്നായിരുന്നു. അന്നു് കണ്ണിനു മാത്രമേ കുഴപ്പമുണ്ടായിരുന്നുള്ളു. ഇപ്പോൾ നന്നേ ക്ഷീണിച്ചാണിരിയ്ക്കുന്നതു്."

ഞാൻ—'കഴിഞ്ഞയാഴ്ചത്തേതിലും ക്ഷീണിച്ചാണിരിക്കുന്നതു്. എങ്കിലും ഇന്നു രാവിലത്തേതിലും ഭേദമായിട്ടായിരിക്കും ഇപ്പോൾ ഇരിക്കുന്നതു്'

എന്റെ അഭിപ്രായം അദ്ദേഹത്തിന് വലിയ തൃപ്തി നൽകി. അദ്ദേഹം എന്നോട് അക്കാര്യത്തിൽ പൂർണ്ണമായി യോജിക്കുന്നു എന്നു പറഞ്ഞു. പട്ടിയെ തന്റെ ഇടതുകയ്യിൽ തൂക്കി എടുത്തുകൊണ്ട് "ഇവൻ തിരിച്ചു വന്നിട്ട് ഇരുപത്തിനാലു മണിക്കൂർ തികഞ്ഞിട്ടില്ല!" ഈ 28 മാസങ്ങൾക്കിടയിൽ സഹസ്രാക്ഷൻ ഒളിച്ചു പോയി ഒരു രാത്രി കഴിച്ചുകൂട്ടി എന്നാണിതിന്റെ അർത്ഥം. ഇത്ര അധികം വിമ്മിഷ്ടം പണ്ഡിതന് ഇതിനു മുൻപ് ഉണ്ടായിട്ടില്ല.

അല്പ സമയത്തിനുള്ളിൽ സഹസ്രാക്ഷൻ ഒരു മയക്കത്തിലായി. പതിവുപോലെയുള്ള ദിവാസ്വപ്നങ്ങൾക്കാരംഭിച്ചു. ഭക്തിസ്നേഹബഹുമാനങ്ങളോടുകൂടി പണ്ഡിതർ അതിനെ ഒരു പുതപ്പുകൊണ്ടു മൂടി. യഥാർത്ഥത്തിൽ ഞാൻ പരിഭ്രമിച്ചു പോയി. സ്നേഹബന്ധത്തിന്റെ ശക്തി—അതു് ഒരു വലിയ ശക്തിതന്നെയാണേ! പട്ടിയോ, രാഷ്ട്രീയനേതാവോ, പണ്ഡിതനോ, നന്ദികെട്ട വല്ല കുട്ടിയോ, ആരോടായാലെന്താണ്! സ്നേഹം! അതു് സാരമായതു തന്നെയാണ്!!

കുറച്ചുസമയത്തെ നിശ്ശബ്ദതക്കു ശേഷം പണ്ഡിതർ തന്റെ "വാക്ധോരണി" ആരംഭിച്ചു. "മിസ്റ്റർ ഈ മിസ്റ്റിക് എന്ന വാക്കിന്റെ അർത്ഥം തന്നെ ഇന്നത്തെ പ്രസംഗക്കാർക്കും, മനസ്സിലാകുന്നതിന് കഴിഞ്ഞിട്ടില്ല എന്നു പറയാതിരിക്കുന്നതിന് എനിക്കു വൈമനസ്യമുണ്ട് എന്നുള്ളതിൽ നിങ്ങൾക്കും പരിഭവമുണ്ടാകുമായിരിക്കും എന്നു ഞാനൂഹിക്കുന്നതു് തെറ്റിപ്പോകാനിടയില്ലെന്ന് വിശ്വസിക്കുന്നു എങ്കിൽ അതബദ്ധമായിപ്പോയിട്ടില്ലെന്ന് നിങ്ങളും സമ്മതിക്കാതിരിക്കയില്ലല്ലോ. ആധുനിക ആംഗ്ലേയ മിസ്റ്റിക് കവികളിൽ പ്രഥമസ്ഥാനത്തിന് സർവ്വഥാ യോഗ്യതയുള്ളയാൾ ഷെക്സ്പീയർ ആണെന്നുള്ളതു് ഇക്കൂട്ടർ ഗ്രഹിച്ചിട്ടില്ലെങ്കിൽ അതിൽ പരം സന്തോഷസന്ദായകമല്ലാത്ത വസ്തുത മറ്റു യാതൊന്നുമുണ്ടായിരിക്കയില്ലെന്ന് താങ്കൾ ഗ്രഹിക്കാതിരിക്കുന്നതിന് പ്രത്യേക കാരണമുണ്ടായിരിക്കാനിടയില്ല. മിസ്റ്റിക് ഇവിടെ വന്നതു് ഇംഗ്ലണ്ടിൽ നിന്നാണെന്നും ഇവിടെ ഉണ്ടായിരുന്നില്ലെന്നും തെളിയിക്കുന്നതിന് ഈ പ്രാസംഗികന്മാരിൽ പലരും ഫലമെന്യേ യത്നിക്കാതിരിക്കുന്നില്ലെന്ന് പറയുന്നതിൽ അതിശയോക്തിക്കവകാശമില്ലെന്നു അഭിപ്രായപ്പെടുന്നതിൽ തെറ്റില്ല. ഇവരുടെ ഈ പ്രസംഗശ്രവണമാത്രയിൽ എനിക്കുണ്ടായ വികാരപരമ്പരയുടെ തീവ്രതയിൽ അതുവരെ അച്ഛസ്ഫടിക സങ്കാശമായിരുന്ന എന്റെ ഹൃദയവാരാന്നിധി ക്ഷോഭിച്ച് മറിഞ്ഞു വശായി എന്നു പറഞ്ഞാൽ അതു് ആത്മപ്രശംസാപരമല്ലായിരിക്കുമെന്ന് നിങ്ങൾ വിശ്വസിക്കാതിരിക്കയില്ലെന്ന് എനിക്കു ഉത്തമ ബോധ്യം ഇല്ലായ്കയില്ല. മിസ്റ്റിസിസത്തിന്റെ ഉത്തമോദാഹരണമല്ലേ എഴുത്തച്ഛൻ എഴുതിയ കണ്ണപ്പവ്ത്തിലെ

"നിരന്നപീലികൾ നിരക്കവേ [illegible]
നെറുകയിൽ കൂട്ടിത്തിറമൊടുകെട്ടി"

... ... ... ...

എന്നു തുടങ്ങിയുള്ള ഭാഗം എന്ന് നിങ്ങളും മനസ്സിലാക്കിയിരിക്കാതിരിക്കാൻ കാരണമില്ല എന്ന് പറയാതെ നിർവ്വാഹമില്ല. അതുപോലെ ഉള്ളൂരിന്റെ "മുണ്ടു വേണമോ..." എന്നുള്ളതും വള്ളത്തോളിന്റെ "കീറത്തലയിണ"യും ആശാന്റെ "മൈത്രേയി"യും മിസ്റ്റിസിസത്തിന്റെ മകുടോദാഹരണങ്ങളാണെന്ന് ഇക്കൂട്ടർ ഗ്രഹിച്ചിട്ടില്ലെന്നുള്ളതു് സർവ്വജനസമ്മതമായിരിക്കാതിരിക്കയില്ലെന്ന് ഞാൻ നിഷ്പക്ഷതയുടെ വിരുദ്ധമല്ലാതെ, ഭയചകിതനായിത്തീരാതെ ഉച്ചൈസ്തരം ഉൽഘോഷണം ചെയ്യാതിരിക്കുന്നു എങ്കിൽ അതു് എന്റെ ഒരു കൃത്യവിലോപമായിരിക്കയില്ലേ എന്ന് ഞാൻ സംശയിക്കാതിരിക്കുന്നില്ല.

കൂടാതെ, ആശാന്റെ സർവ്വവും മിസ്റ്റിസിസമാണെന്നു പറയാതിരുന്നാൽ അതു് ആ പുണ്യശ്ലോകന്റെ പേരിന് മാലിന്യം ചേർക്കുകയായിരിക്കുമെന്ന് ഞാൻ വിചാരിക്കാതിരിക്കുന്നില്ല.

"കഞ്ജബാണൻ തന്റെ പട്ടം കെട്ടിയ രാജ്ഞിപോലൊരു മഞ്ജുളാംഗി.........

ഇതാണ് കവിത. ഇതാണ് സാഹിത്യം. ഇതാണ് മിസ്റ്റിസിസം! അതു ചിത്രമാണ് കവിതയാണ്. സാഹിത്യമാണ്. മിസ്റ്റിക്കാണ്. രസിക്കാനുള്ളതാണ്. സ്വർഗ്ഗത്തിലേക്കാളും വിലപിടിച്ചതാണ്. ഇവിടെയാണ് മിസ്റ്റിസിസം അനന്തശയനം കൊള്ളുന്നതു്. ഇത്ര വിശിഷ്ടമായ—ആശയസമ്പുഷ്ടമായ—മനോഹരമായ—മിസ്റ്റിസഭ്രയിഷ്ഠമായ—രണ്ടു വരികൾ ലോകത്തിൽ ആരെങ്കിലും എഴുതിയിട്ടുണ്ടോ എന്നു ഞാൻ വെല്ലുവിളിച്ചു ചോദിക്കുന്നെന്നു പറഞ്ഞാൽ നിങ്ങളാരും പരിഭ്രമിക്കയില്ലെന്ന് ഞാൻ വിശ്വസിക്കുന്നെങ്കിൽ എനിക്കതിൽ അശേഷം സങ്കോചത്തിന് വഴിയില്ലെന്ന് നിങ്ങളും ഹൃദയപൂർവ്വം സമ്മതിക്കുമെന്ന് വിശ്വസിക്കുന്നു—അതെ—വിശ്വസിക്കുന്നു."

പെരുമഴ കുറഞ്ഞതുപോലെ ആ പേമാരിയുടെ ഉഗ്രത കുറഞ്ഞു. തന്റെ പ്രസംഗപ്രവാഹത്തിൽ ഞാൻ ഒഴുകിപ്പോയതുപോലെ അദ്ദേഹത്തിന് തോന്നി. മിസ്റ്റിസിസത്തെപ്പറ്റി ഞാൻ ധരിച്ചിരുന്നതു് സർവ്വവും മിഥ്യയാണെന്നെന്നെ സമ്മതിപ്പിച്ചതായി അദ്ദേഹത്തിന്റെ വിടർന്ന നാസാരന്ധ്രങ്ങളും മന്ദഹാസത്താൽ വിറപൂണ്ട ചൊടികളും വിളിച്ചുപറഞ്ഞു.

സഹസ്രാക്ഷന്റെ ഒരു ഞരക്കം സ്നേഹിതന്റെ ശ്രദ്ധയെ ആകർഷിച്ചു. അദ്ദേഹം ഇരുന്ന സ്റ്റൂളിൽ നിന്നും നിശ്ശബ്ദനായി എഴുന്നേറ്റു പട്ടിയെ പുതപ്പിച്ചിരുന്ന കമ്പിളി ശ്വാസം പോലും വിടാതെ അല്പം മാറ്റി. സഹസ്രാക്ഷൻ വീണ്ടും ഉറക്കം പിടിച്ചതിലുള്ള സന്തോഷം കൊണ്ട് പമ്മിപ്പതുങ്ങി ഉപായത്തിൽ പല്ലുകൾ വെളിയിൽ കാണിച്ചുകൊണ്ട് വീണ്ടും ആസനസ്ഥനായി. അടുത്ത കൊടുങ്കാറ്റ് ഏതു വൃക്ഷത്തെ മറിച്ചിടാനുദ്ദേശിച്ചിട്ടുള്ളതാണെന്ന് ഭയപ്പെട്ട് ഞാൻ അദ്ദേഹത്തിന്റെ മുഖത്തേക്കു തുറിച്ചുനോക്കി. (അദ്ദേഹം പറഞ്ഞതിന്റെ ചുരുക്കം താഴെ കൊടുത്തിരിക്കുന്നു.)

എന്റെ സ്നേഹിതാ! ഈ ശ്വാനൻ എന്റെ ജീവനാണ്. ഇവനില്ലെങ്കിൽ ആ നിമിഷം ഞാൻ മരിക്കും. അവൻ എന്നെയും അത്യധികം സ്നേഹിക്കുന്നു. ഇവന് പ്രായം കുറച്ചായി. അവന് വേണ്ട പ്രായം ആയി. അവന് സ്വാതന്ത്ര്യം കൊടുക്കണെ. അവന് എപ്പോഴും ഉറങ്ങണം. വല്ലതും കഴിയ്ക്കണം. "പകൽ ഉറങ്ങിയാൽ പനി പിടിയ്ക്കും" എന്ന് പറഞ്ഞു. അതു കൂട്ടാക്കാതെ ഉറങ്ങി. പനിയും പിടിക്കും. ആർക്കു നഷ്ടം? അവനു തന്നെ. എന്റെ കൂടെ അവൻ താമസമായിട്ട് 116 മാസമായി. അവന്റെ കാര്യം നോക്കാനുള്ള പ്രായം അവനുണ്ട്. എനിക്കിരിക്കേണ്ട കസേരയിൽ കേറി കിടന്നാൽ തല്ലണം എന്നു നിങ്ങൾ പറയുമായിരിക്കും. എന്നാൽ അതു തെറ്റാണ്.

ചെറുകഥ.

# സാഹസം

(പി. സി. ഈശോ)

"ചെറുവിരൽ കൊണ്ടടിച്ചു് ഒരു പെൻസിലൊടിച്ചുതരാം"— ഒരു പുതിയ കണ്ടുപിടുത്തവുമായി ജോൺ ക്ലാസ്സിലേക്ക കയറി. സഹപാഠികൾ അത്ഭുതസ്തിമിതരായി മിഴിച്ചിരിക്കുന്നതു കണ്ടു് അവൻ ഒന്നു ഞെളിഞ്ഞു.

"നിൻെറ മൂച്ചൊന്നു കാണട്ടെ. ചൊണയൊണ്ടെ, ഒടി എൻെറ പെൻസിൽ"— ചാക്കോ ഒരു പെൻസിലുമായി മുമ്പോട്ടു വന്നു—"കുഞ്ഞുവിരൽ കൊണ്ടായിരിക്കണം അടിക്കുന്നെ" അവൻ ഒരു താക്കീതു കൊടുത്തശേഷം തൻെറ പെൻസിൽ ഇരുകൈകളിലായി വിലങ്ങനെ വച്ചുകൊടുത്തു.

ജോൺ ഒരടി. കർ-എന്നു പെൻസിൽ രണ്ടു മുറിയായി നിലത്തു വീണു. കുട്ടികൾ ഒരു കൂക്കുവിളി; ഒരു ബഹളം.

ജോണിൻെറ മുഖത്തും തൻെറ പെൻസിലിലുമായി ചാക്കോ മാറി മാറി നോക്കി.

"നീ കൈപ്പത്തികൊണ്ടല്ലിയോ അടിച്ചെ."—ചാക്കോയിക്കു് ഒരു പരാതിയുണ്ടായി.

"ആരു പറഞ്ഞു."—ജോൺ ചെറുത്തു.

"രാഘവാ"—ഒരു ദൃക്സാക്ഷിയോടു് അവൻ ചോദിച്ചു:—"ജോൺ കൈപ്പത്തികൊണ്ടല്ലിയോ അടിച്ചെ."

"ആണെന്നാ എനിക്കു തോന്നുന്നെ."—രാഘവൻ ചാക്കോയുടെ അഭിപ്രായം ശരിവച്ചു.

"എൻെറ പെൻസിൽ തരുന്നോ ജോണേ"—ചാക്കോ ശിരസ്സുയർത്തികൊണ്ടു ചോദിച്ചു.

"അതാ, കിടക്കുന്നു: നീ എടുത്തോ"—ജോൺ അലക്ഷ്യമായി, ഹാസ്യമായി പറഞ്ഞു.

"എനിക്കു വേറെ പെൻസിൽ വാങ്ങിത്തരുന്നോന്നാ ഞാൻ ചോദിച്ചെ"—ചാക്കോ ജോണിൻെറ മടിക്കുത്തിൽ പിടിമുറുക്കി.

"പോടാ, കളിക്കാതെ"—കൈ തട്ടിനീക്കിക്കൊണ്ടു് ജോൺ തൻെറ ഇരിപ്പിടത്തിലേക്കു നടന്നു.

ചാക്കോ ക്ഷിപ്രകോപിയാണു്. "നിൻെറ മററവനോടു മേടിക്കും ഞാൻ. നില്ലവിടെ."—എതിരാളിയെ അവൻ പിടിച്ചുനിറുത്തി. ജോൺ ഒന്നു് ഉതറി. അവനും അരിശം കൊണ്ടു.

"സാറുവരുന്നു."-ഒരു ശബ്ദം. കുട്ടികൾ യഥാസ്ഥാനങ്ങളിലേക്കോടി. "പള്ളിക്കൂടം വിടട്ടെ. ഞാൻ കാണിച്ചുതരാം:"-ഒരു മുന്നറിയിപ്പു കൊടുത്തിട്ടാണു് ചാക്കോ ഇരിപ്പിടത്തിലേക്കു പോയതു്.

ഒരു പോരുകോഴിയേപ്പോലെ ചാക്കോ ശത്രുവിനെ തെരക്കുകയാണു്, നാലുമണിക്കു്. ജോൺ കൂസാതെ മുമ്പോട്ടു പോയി. ഇരുവരുമായി അടുത്തു.

"എൻെറ പെൻസിൽ തരുന്നോടാ" -ചാക്കോയിക്കു് അതു് അറിയേണ്ടിയിരുന്നു.

"നിൻറപ്പനോടു പറ മറെറാന്നു വാങ്ങിത്തരാൻ"—ജോൺ മുമ്പോട്ടുതന്നെ പോയി.

"നീ എൻെറ അപ്പനു പറഞ്ഞോ" —ജോണിൻെറ ചെകിട്ടിൽ ചാക്കോ കൈവച്ചു.

ഉഗ്രമായ ഒരു സമരമാണു് പിന്നീടു് അവിടെ നടന്നതു്! പിടുത്തത്തിൽ ജയിക്കേണ്ടയാവശ്യം ഇരുവക്കുമുണ്ടായിരുന്നു. അവർ ധീരധീരം പൊരുതു!!

"കാലിനിട്ടു തട്ടടാ ചാക്കോ"—"മറിച്ചിടടാ ജോണേ"—കുട്ടികൾ അടവു പറഞ്ഞു് അവക്കു പ്രോത്സാഹനം നല്കി.

അപ്പോഴേക്കും ഒരു അധ്യാപകൻ അതുവഴി വരികയുണ്ടായി. അദ്ദേഹം ഇരുവരേയും വേർപെടുത്തി. ചാക്കോയും ജോണും സമജോടിയിൽ പിരിഞ്ഞു!!

വീടടുത്തപ്പോൾ ചാക്കോയിക്കു് ഒന്നു കരയാൻ തോന്നി. മകൻെറ കണ്ണുനീർ മാതാവിൽ ഒരു ഭാവപ്പകച്ച് വരുത്തിക്കൂട്ടി. അവർ അക്ഷമയോടുകൂടി കാര്യങ്ങൾ ചോദിച്ചു. കുററം മുഴവൻ എതിരാളിയുടെ മേൽ അടുക്കിവച്ചുകൊണ്ടു് ചാക്കോ വിവരങ്ങൾ മാതൃസമക്ഷം വിശദീകരിച്ചു. അവർ ഒരു ഭദ്രകാളിയേപ്പോലെ ഭർത്താവിൻെറ വരവു കാത്തിരിപ്പായി

ii

സാധുവായ ഒരു കൃഷീവലനാണു ചാക്കോയുടെ പിതാവു്, കുഞ്ഞാണ്ടി. പകൽ മുഴവൻ പണിയെടുത്തശേഷം ആ ക്ഷീണഗാത്രൻ വിശ്രമാർത്ഥം വീട്ടിലേക്കു വരികയാണു്. പരിഷ്ക്കാരികളുടെ പരിഹാസം പരിഗണിക്കാതെ അയാൾ ഭാര്യയെ വിളിച്ചു-"എടീ കുവേ, പിന്നെ......"

ആ പരിഭവക്കാരി ശബ്ദിച്ചില്ല. ഇരുന്നിടത്തു നിന്നനങ്ങിയില്ല. വിളികേട്ടതായി ഭാവിച്ചില്ല.

"നീ ഒന്നു കുടിക്കാനിങ്ങുതന്നെ"—തോളിൽ നിന്നു തൂമ്പാ താഴെ വച്ചശേഷം കുഞ്ഞാണ്ടി ആവശ്യപ്പെട്ടു.

അവർ തല ഉയർത്തി ഉഗ്രമായി ഒന്നു നോക്കി. ഒരു വല്ലാത്ത നോട്ടം!!

"അല്ല,നിൻെറ മൊകത്തെന്നാ നീരോ? അതു വല്ലാതെ വീർത്തിരിക്കുന്നല്ലൊ"—അയാൾ ഒരു ചെറു ചിരിയോടുകൂടി ചോദിച്ചു.

"നിങ്ങടെ മോൻെറ പൊറത്താ നീരു"—അവരുടെ ശബ്ദത്തിനു ഒരു പതറലുണ്ടായി.

നീ ഇപ്പറേന്നതെന്നാ"—അയാൾ കാര്യം അന്വേഷിച്ചു.

"തൊമ്പറേന്നാതോ-ആ മാത്തൻെറ മോൻ നമ്മടെ ചാക്കോച്ചനെ ഒരു പാടു തല്ലി. ഇന്നലെ വാങ്ങിച്ച പെനസല വനൊടിച്ചു കളഞ്ഞു. പിന്നെ........" അവക്കു്എന്തൊക്കെയോ കൂടിപറയുവാൻ തോന്നി.

---

തല്ലിയാൽ അവൻ പൊയ്ക്കൂളയും. അതു എനിക്കു ദുസ്സഹമാണു്......"

ഞാൻ കൂടുതൽ താമസിച്ചില്ല. വെളിയിലിറങ്ങി. ഞാൻ വിചാരിച്ചു. "ദൈവമെ! അദ്ദേഹം ദീർഘായുസ്സായിരുന്നാൽ പട്ടി നേരത്തെ ചാകും. കണ്ണുനീരും കയ്യുമായിട്ടദ്ദേഹം കഴിയും. പണ്ഡിതരുടെ കാലശേഷം സഹസ്രാക്ഷൻ ജീവിച്ചിരുന്നാൽ അവനു അത്ര സങ്കടം വരാനിടയില്ല താനും. ഉണ്ടെങ്കിലും നമ്മുക്കതു കാണാതെ കഴിക്കാമായിരുന്നു. അതുകൊണ്ടു് ദൈവമേ വേണ്ടതു ചെയ്യേണമെ!

"ആട്ടെ, ഞാൻ മാത്തനെ കണ്ടു് രാവിലെ ഒന്നു ചോദിച്ചുകളയാം. നീ കുറെ വെള്ളമിങ്ങു തന്നേ"—അയാൾക്കു വലിയ ദാഹമുണ്ടായിരുന്നു.

"അതെ. നിങ്ങക്കു വയറു പുലത്തുന്ന കാര്യമേയുള്ളു. മററതിനു് അവധിയും വച്ചു"—ആ സ്ത്രീ മുടിയും അഴിച്ചിട്ടു തിണ്ണയിലേക്കിറങ്ങിനിന്നു പല്ലു ഞെരിച്ചു.

"നാളെ ചോദിക്കാമെന്നല്ലേ പറഞ്ഞെ പിന്നെ എന്തിനിത്ര അരിശപ്പെടുന്നു"— കുഞ്ഞാണ്ടി വിവരക്കേടിനിപ്പുറത്തു നിന്നതേയുള്ളു.

"ഹും. നാളെയോ. ഇന്നൊന്നു ചോദിച്ചാലെന്താ? അത്രയ്ക്കുണ്ടു മോൻെറ പേരിലുള്ള ക്രൂറ്"—അവൾ ഒരു കലം എടുത്തു താഴെത്തല്ലിയിട്ടു് അടുക്കളയിലേക്കു കയറിപ്പോയി.

"നീ എന്നാ ഈ ഭ്രാന്തുകാണിക്കുന്നെ"—അയാൾ അല്പം ശബ്ദമുയത്തി ചോദിച്ചു.

"നിങ്ങൾക്കു പെണ്ണുങ്ങളോടു് അരിശപ്പെടാനെ അറിയാവൂ. ഹും. എൻെറ കുഞ്ഞിൻെറ പൊറം കാണണം. പൊററ വയറേ എരിയൂ. ഇതിനൊരു തീരുമാനമുണ്ടാക്കിയേ ഇനി ഞാൻ പച്ചവെള്ളം കുടിക്കൂ. ഇവനു് ഒടേരൊണ്ടോന്നു ഞാനൊന്നു നോക്കട്ടെ. വെറുതെ കേറി തല്ലിയതല്ലിയോ."— അവക്കൊന്നു തുള്ളാൻ തോന്നി.

പാവം കുഞ്ഞാണ്ടി എന്തുചെയ്യും! അയാളുടെ ജീവിതേശ്വരി ഇനി പച്ചവെള്ളം കുടിക്കയില്ല പോലും!. പിന്നെ അയാൾക്കു് എങ്ങനെ കുടിക്കുവാൻ തോന്നും. ഭാര്യയുടെ ശപഥത്തിൻെറ കാഠിന്യം ആ ഭത്താവിനു് അനുഭവപ്പെട്ടിട്ടുള്ളതാണു്. ആ ദാഹപരവശൻ വെള്ളത്തിനുവേണ്ടി പിന്നീടു് അവിടെ നിൽക്കുകയുണ്ടായില്ല. അരിശത്തിൻെറ ചില തീപ്പൊരികൾ അയാളുടെ ഉള്ളിലും കയറി.

"അവനോടൊന്നു ചോദിച്ചിട്ടു് ഞാൻ ഇതാ വരുന്നു"—കുഞ്ഞാണ്ടി മുററത്തേക്കിറങ്ങി.

ആ കലഹക്കാരൻ പക്ഷി ചിലച്ചുകൊണ്ടു് അയാളുടെ മീതെ കൂടി രണ്ടുവട്ടം പറന്നു. അയാളുടെ ശീഘ്രഗതിയും മുഖഭാവവും കണ്ടു് പലരും ചോദിച്ചു 'കുഞ്ഞാണ്ടി ഇത്ര ധൃതിയിൽ എങ്ങോട്ടാ' എന്നു്.

അയാൾ ഈ വക ചോദ്യങ്ങൾ ഒന്നും കേൾക്കുകയുണ്ടായില്ല, അഥവാ കേട്ടതായി ഭാവിച്ചില്ല. എന്തൊക്കെയോ പിറുപിറുത്തുകൊണ്ടു് ആ മനുഷ്യൻ മുമ്പോട്ടു പോയി. ഒരു ചെറുഭവനത്തിൻെറ മുമ്പിൽ ചെന്നു നിന്നുകൊണ്ടു ആ കോപിഷ്ഠൻ അലറി:—

"മാത്തൻ ഇവിടൊണ്ടോ"

'ഇല്ല' അവജ്ഞയുടെ സ്വരത്തിൽ ആ ഗൃഹനായിക പ്രതിവചിച്ചു.

"നിൻെറ ആ കുരുത്തം കെട്ട സന്തതിയെന്തിയേ,"—കുഞ്ഞാണ്ടി അക്ഷമനായി അരിശം മൂത്തു ചോദിച്ചു.

"എന്തിനാ, അവൻ ചത്തില്ല. താൻ മോനെ ശരിക്കു വളത്തണം. ഇവൻെറ ചെകിടു കണ്ടോ"—ആ സ്ത്രീ എതിരു പറഞ്ഞു കൊണ്ടു നില്പായി.

അസംസ്കൃതവാക്കുകളുടെ നിരങ്കുശമായ വിനിമയമാണു് പിന്നീടു് അവിടെ നടന്നതു്. സഹിച്ചുകൂടാത്ത ചില ആക്ഷേപവാക്കുകൾ കുഞ്ഞാണ്ടിയുടെ ഹൃദയത്തിൽ കുരമ്പു പോലെ തറച്ചു. അയാളുടെ ക്രോധാഗ്നിയിൽ അങ്ങനെ ആ സ്ത്രീ എണ്ണ പകന്നു കൊടുത്തു.

"എറങ്ങടോ, പടിക്കു പുറത്തു്"—വീട്ടിനുള്ളിൽ നിന്നു കൊണ്ടു് ആ ശുണ്ഠിക്കാരൻ ജോണി വിളിച്ചു പറഞ്ഞു.

അടുത്തു കിടന്ന ഒരു മടലും കൊണ്ടു് കുഞ്ഞാണ്ടി വീട്ടിനുള്ളിലേക്കു കുതിച്ചു. ആ തള്ളയും കുഞ്ഞുങ്ങളും കൂടി ഒരു മുറവിളി; ഒരു ബഹളം. ഇടയ്ക്കിടെ കുഞ്ഞാണ്ടിയുടെ അട്ടഹാസവും.

മാത്തൻ—ആ ഗൃഹാധിപൻ—'ചിലപ്പാന' ത്തിനു പേരിക്കൊണ്ടു അടുത്തുള്ള കള്ളുകടയിൽ ഇരിക്കയാണു്. ബഹളം അറിഞ്ഞു് അയാൾ ഒരു ഓട്ടം. സ്വഗൃഹത്തിലേക്കൊരു പാച്ചിൽ!

'നാനാരെ, ആ ചക്രമിങ്ങു തന്നേച്ചുപോ'—ചേന്നൻ പിമ്പിൽ നിന്നു വിളിച്ചു.

'പോടാ, ഫോ'—അയാൾ മുമ്പോട്ടുതന്നെ കുതിച്ചു. ആ ആനക്കാര്യത്തിൽ ചേന്നൻെറ ചേനക്കാര്യം ആരു വകവയ്ക്കുവാനാണു്!

മാത്തൻെറ ആവിർഭാവത്തിൽ ലഹളയ്ക്കു് ഒരു നവോന്മേഷം ഉണ്ടായി. ബഹളം അതിൻെറ പരമകോടിയിൽ വിരാജിച്ചു.

മാത്തനും കുഞ്ഞാണ്ടിയുമായടുത്തു. വലിയ ഒരു ദ്വന്ദ്വയുദ്ധം. ഇരുവരും പുരയിൽ നിന്നു മുററത്തേക്കു തെറിച്ചു.

ഈ വിവരക്കേടു കാണുവാൻ കഴിയാതെ കമ്മസാക്ഷി പശ്ചിമാബ്ധിയിലേക്കിഴഞ്ഞിറങ്ങി അവിടവിടെതെളിഞ്ഞനക്ഷത്രകിശോരമാർ മേഘാവരണി വലിച്ചു മുഖം മൂടുകയുണ്ടായി. വിവേകിയായ മനുഷ്യൻെറ ഈ പേക്കൂത്തുകണ്ടു് ഏതാനും ശ്വാനന്മാർ കുത്തിയിരുന്നു് ഉച്ചത്തിൽ കൂവി അവരെ പരിഹസിച്ചു.

ഇതിനകം മാത്തൻ മൂന്നുനാലു വട്ടം പിൻമലക്കുകയുണ്ടായി. അയാൾക്കു് ആ അപജയം അസഹ്യമായി തോന്നി. എളിയിൽ നിന്നും എന്തോ എടുത്തുകൊണ്ടാണു് ആ ഉന്മത്തൻ അവസാനമായി എതിരാളിയെ സമീപിച്ചതു്. ഒരു കത്തി മേല്പോട്ടുയന്നു തിളങ്ങുന്നതു കാണായി. ഉടനെ അതു താഴുകയും ചെയ്തു.

'ഹാ' - ഒരു അലച്ചയോടുകൂടി ഒരുവൻ പിന്നോട്ടു മലച്ചു രക്തപ്പുഴയിൽ കിടന്നു് ഉരുണ്ടു.

"എന്നോടാ നിൻെറ 'പയററ' ടുക്കുന്നെ"—ചോരപുരണ്ട കത്തിയുമായി നിന്നു് ആ മദ്യപൻ വിജയ കാഹളം മുഴക്കി.

ഒരു വലിയജനസംഘം ഓടിയടുത്തു. ഈ 'സാഹസം' കണ്ടു് പ്രകൃതികണ്ണുനീർ വാത്തുപോയി. മഴത്തുള്ളികൾ എന്ന വ്യാജേന ആ അശ്രുകണങ്ങൾ കുഞ്ഞാണ്ടിയുടെ ശവശരീരത്തിലേക്കു വീണുകൊണ്ടിരുന്നു. ആലംബമററ രണ്ടു കുടുംബങ്ങളെ ഉൾക്കൊള്ളേണ്ടിവന്ന ദൗർഭാഗ്യം ആ ദേവിക്കു് അസഹനീയമായി തോന്നിയിരിക്കാം.







# വിശ്വസാഹിത്യവിഭവങ്ങൾ.

## നാലു പ്രസ്ഥാനവിശേഷങ്ങൾ.

(ഫിലാററലിസ്റ്റ് കെ. പത്മനാഭൻ)

വിശ്വസാഹിത്യവിഭവങ്ങളെ പ്രതിപാദനരീതി പരിഗണിച്ചു നാലായി തരം തിരിക്കാം. വ്യവസ്ഥിതമായ ചിട്ടകളും ചട്ടങ്ങളും അനുസരിച്ചു എഴുതിയിട്ടുള്ള ക്ലാസ്സിക്കാണു് ഇതിൽ ഒന്നാമത്തേതു്. ആദി കാവ്യമായ രാമായണം, ഭാരതം ഉലിയഡ് ഒഡിസി തുടങ്ങിയ കാവ്യങ്ങൾ ഇതിൽ ഉൾപ്പെടും. രസത്തിന്റെ പ്രധാന ഘടകമായ സ്തോഭത്തിനു ക്ലാസ്സിക്കിൽ വലിയ സ്ഥാനമില്ല.

സ്തോഭരഹിതമായ ക്ലാസ്സിക്കിൽ കാലാനുകൂലമായി വന്ന വ്യതിയാനത്തിനാണു് റൊമാൻറിക് പ്രസ്ഥാനം അഥവാ വിചിത്രവർണ്ണനാരീതി എന്നു പറയുന്നതു സ്തോഭമാണു് റൊമാൻറിക്കിന്റെ ജീവൻ. വൈചിത്ര്യവർണ്ണനാരീതികൊണ്ടു വർണ്ണ്യവസ്തുവിനെ അത്യാകർഷമായി ചിത്രീകരിക്കുന്ന റൊമാൻറിക് കവിത ഏററവും ഹൃദ്യമാകുന്നു.

“ഭൂമി തൻവലയത്തെ ഗർജ്ജനമാത്രം കൊണ്ടു—ഭീതമായ് നിർത്തിടുമാംഗലസിംഹത്തിനെ—ക്രൂസാതെ കുഞ്ചിരോമം പിടിച്ചു കുലുക്കി-യൊന്നാകുലപ്പെടുത്തിയ വീരനാം ഗാന്ധികൂടി” ഈ ഉദ്ധരിച്ച കവിതാഭാഗം റൊമാൻറിക് പ്രസ്ഥാനത്തിന്റെ സ്തോഭജന്യതയെ നമുക്കു് അനുഭവപ്പെടുത്തുന്നുണ്ടു്. ആശാൻ ഉള്ളൂർ, വള്ളത്തോൾ തുടങ്ങിയ മഹാകവികളുടെ ഖണ്ഡകാവ്യങ്ങൾ പ്രായേണ റൊമാൻറിക് പ്രസ്ഥാനത്തിനു ഉദാഹരണങ്ങളാണു്.

ക്ലാസിക്, റൊമാൻറിക് പ്രസ്ഥാനങ്ങളിൽ നിന്നും വിഭിന്നമായി, അവയിൽ നിന്നും പരിപൂർണ്ണമായി വ്യതിചലിച്ചു പോയ വിപ്ലവജനകമായ ഒരു പ്രസ്ഥാനമാണു് റിയലിസം. ക്ലാസിക് സാഹിത്യവും റൊമാൻറിക് സാഹിത്യവും ജീവിതത്തിന്റെ ഉപരി തലത്തിൽ നില കൊള്ളുന്ന വിശിഷ്ടവ്യക്തികളുടെ ചെയ്തികളെക്കുറിച്ചു മാത്രം പ്രതിപാദിക്കുന്നവയാകയാൽ അവ അയഥാർത്ഥങ്ങളാണെന്നുള്ള ഒരു വാദമാണു് റിയലിസ പ്രസ്ഥാനത്തിൽ പൊന്തിനില്ക്കുന്നതു്. പ്രപഞ്ചത്തിൽ കാണുന്ന വസ്തുക്കളേയും വ്യക്തികളെയും സംഭവങ്ങളെയും അവയുടെ തനി രൂപത്തിൽ വിവരിക്കുന്ന സമ്പ്രദായമാണു് 'ഇതു്. ജീവിതത്തിലെ സുഖസൗഭാഗ്യങ്ങൾക്കു അവകാശപ്പെട്ടവരായ രാജാക്കന്മാർ പ്രഭുക്കന്മാർ തുടങ്ങിയവരുടെ പ്രണയകഥകളോ വീര്യശൗര്യപരാക്രമ പ്രകടനങ്ങളോ മാത്രം കാവ്യവിഷയമായി തെരഞ്ഞെടുത്തു പോന്ന പഴയ രീതിയോടുള്ള ഒരു വെല്ലുവിളിയാണു് റിയലിസം. സുഖലോലുപന്മാരുടെ ആനന്ദം തൃപ്തി സുഭിക്ഷത ഇവയിൽ മാത്രമേ കവിതയുള്ളു എന്ന നിലയിലായിരുന്നു പഴയ കവിതാരീതികൾ എല്ലാം തന്നെ. മതവിഷയത്തിൽ ശ്രീ ഗൗതമബുദ്ധൻ വെളിപ്പെടുത്തിയ ദുഃഖസത്യം സാഹിത്യവിഷയത്തിൽ വെളിപ്പെടുത്തിയതു് റിയലിസക്കാരനാണു്. ലോകം സുഖസംതൃപ്തികളുടെ മാത്രം ഒരു സങ്കേതസ്ഥാനമല്ലെന്നും ദുഃഖവും ദാരിദ്ര്യവും, രോഗവും ലോകത്തിൽ നിന്നും മാററിനിറുത്തുവാൻ വയ്യാത്ത പരമാർത്ഥസംഗതികളാണെന്നും നമുക്കറിയാം. സകലവിധ സൗഭാഗ്യങ്ങളും അനുഭവിച്ചു് ഭീവിതത്തിന്റെ ഉപരിതലത്തിൽ ലാലസിക്കുന്ന കുബേരൻ എല്ലുമുറിയെ പണിയെടുക്കുന്ന പട്ടിണിപ്പാവങ്ങളുടെ വിയർപ്പുതുള്ളികൾക്കു വിലകല്പിക്കാതെ അവരെ അടിച്ചമർത്തുന്നു. ഇവയിൽ സുഖസമൃദ്ധിയെ മാത്രം കാവ്യവിഷയമാക്കുന്ന കവി ജീവിതത്തെ അതിന്റെ നഗ്നമായ രൂപത്തിൽ ചിത്രീകരിക്കുന്നില്ല. റിയലിസ്സുകാർ പറയുന്നു. വർത്തമാനകാലത്തുള്ള ജീവൽപ്രശ്നങ്ങളെക്കുറിച്ചു കവിത നിർമ്മിക്കണമെന്നു്; സുഖസമൃദ്ധിയിൽ ജീവിക്കുന്ന മുതലാളിമാരുടെയും പ്രഭുക്കന്മാരുടെയും ജീവിതത്തെ മാത്രം പരാമർശിക്കുന്നവർ പ്രകൃതിയുടെ യാഥാർത്ഥ്യങ്ങളിൽ നിന്നും പിൻതിരിഞ്ഞോടുന്നവരാണെന്നു സുപ്രസിദ്ധസാഹിത്യനിരൂപകൻ വാൾട്ടവിററുമാൻ അഭിപ്രായപ്പെട്ടിട്ടുണ്ടു്. അതുകൊണ്ടു സാമാന്യജനങ്ങളുടെ സുഖസൗകര്യങ്ങളെയും അവരുടെ ജീവിതഗതികളെയും അവർക്കു നേരിടുന്ന ഭയങ്കരങ്ങളായ ജീവൽപ്രശ്നങ്ങളെയും ചിത്രീകരിക്കുന്നതിനു വേണ്ടിയാണു് റിയലിസ്റ്റിക് സാഹിത്യം ജന്മമെടുത്തതു് എന്നു് തീർച്ചതന്നെ. ഫ്രഞ്ചുസാഹിത്യനായകനായ മാസ്സ്സാണ്ടു്, റഷ്യൻ സാഹിത്യനായകൻ ടോർസ്റ്റോയി, ആധുനിക വിശ്വസാഹിത്യനായകൻ വാൾട്ടവിററുമാൻ എന്നിവർ റിയലിസ്റ്റിക് മഹാകവികളാകുന്നു. ക്ലാസ്സിക് കവികളും റൊമാൻറിക് കവികളും പട്ടിണിയും, പാരതന്ത്ര്യവും രോഗപീഡകളും മററും തങ്ങളുടെ കൃതികളിൽ ചിത്രീകരിക്കാതെയിരുന്നിട്ടുള്ളതു് അവർക്കു് കലാസൗന്ദര്യത്തെക്കുറിച്ചുള്ള ബോധത്തിന്റെ കുറവു കൊണ്ടാണു്. കോമളകലകൾ-ലളിതകലകൾ—പ്രപഞ്ചത്തിന്റെ സുന്ദരവശത്തെ മാത്രമെ ചിത്രീകരിക്കാവു എന്നു അവർക്കു നിർബന്ധമുണ്ടു്. ദാരിദ്ര്യവും, ദീനവും പ്രകൃതിയുടെ അസുന്ദരവശങ്ങളാകയാൽ അവയെക്കുറിച്ചു പ്രതിപാദിക്കുന്ന കലാകാരൻ കലയുടെ സൗന്ദര്യത്തിനു ഹാനിവരുത്തുന്നു എന്നാണു് അവരുടെ അഭിപ്രായം. പ്രകൃതിക്കു സുന്ദരവും അസുന്ദരവുമായ രണ്ടു വശങ്ങളുള്ളതിൽ സുന്ദരമായ വശത്തെ മാത്രം കാണുന്ന കലാകാരന്റെ കലാബോധം തികച്ചും അപൂർണ്ണമാണെന്നു റിയലിസ്സുകാർ എതിർവാദം ചെയ്യുന്നു. സൗന്ദര്യമെന്നതു വസ്തുഗതമല്ലെന്നും അതു നിർമ്മാണവൈദഗ്ദ്ധ്യമാണെന്നും റിയലിസ്സുകാർ സമർത്ഥിക്കുന്നുണ്ടു്. ഇങ്ങനെ സൗന്ദര്യത്തിന്റെ രൂപത്തിനു തന്നെ മാററം വന്നതുകൊണ്ടു യഥാതഥമായി കവിത നിർമ്മിക്കുന്ന സാഹിത്യകാരന്മാർ റിയലിസ്സുകാരാണെന്നു വന്നു. ചുരുക്കിപ്പറയുന്നതായാൽ വർത്തമാനകാലത്തെ പ്രകൃതി യാഥാർത്ഥ്യങ്ങളെയും ജീവൽപ്രശ്നങ്ങളെയും അവയുടെ നഗ്നമായ രൂപത്തിൽ കലാപരമായ മേന്മയോടുകൂടി പ്രതിപാദിക്കുന്ന സാഹിത്യമത്രെ റിയലിസ്റ്റിക് സാഹിത്യം.

## ഗ്രന്ഥകാരൻ.

(ജോർജ്ജ് കരുവിള, കീച്ചേരിൽ)

—ടാഗോർ കൃതിയിൽ നിന്ന്—

അമ്മേ! അമ്മ പറയുമല്ലോ അച്ഛൻ ധാരാളം പുസ്തകം എഴുതാറുണ്ടെന്ന്. എന്താ അമ്മേ അച്ഛൻ ഈ എഴുതുന്നതു്. ഒരക്ഷരവും എനിക്കു മനസ്സിലാകുന്നില്ലല്ലോ.

അച്ഛൻ രാത്രിയിൽ അമ്മയെ വായിച്ചു കേൾപ്പിക്കുമ്പോൾ അമ്മ ആശ്ചര്യപ്പെടുന്നു. ചിരിക്കുന്നു. ചിലപ്പോൾ കണ്ണുനീർ തുടയ്ക്കുന്നു. അമ്മ അവയെല്ലാം മനസ്സിലാക്കുന്നുണ്ടോ?

എത്ര രസകരങ്ങളായ കഥകൾ അമ്മ ഞങ്ങളോടു പറയും! അച്ഛൻ എന്താണ് അതുപോലെ എഴുതാത്തതു്.

അമ്മ സാധാരണ ഞങ്ങളോടു പറയാറുള്ളതുപോലെ വനദേവതമാരെപ്പററിയും രാജകുമാരികളെപ്പററിയും മററുമുള്ള കഥകൾ അച്ഛന്റെ അമ്മ അദ്ദേഹത്തോടു പറയുമായിരുന്നില്ലേ? അതോ അവയെല്ലാം അച്ഛൻ മറന്നുപോയോ?

അച്ഛൻ കുളിക്കാൻ താമസ്സിക്കുമ്പോൾ ഒരു നൂറുപ്രാവശ്യം അമ്മ ചെന്ന് ഓർമ്മപ്പെടുത്തുമല്ലോ.

ഭക്ഷണസാധനങ്ങൾ ചൂടായി സൂക്ഷിക്കുന്നതിന് അമ്മ എത്ര മണിക്കൂറുകൾ കാത്തിരിക്കും! എന്നിട്ടും അദ്ദേഹം മറന്നുപോകുന്നു. എപ്പോഴും എഴുത്തുതന്നെ.

അച്ഛനു് അതൊരു വലിയ വിനോദമാണുപോലും. എന്താ അമ്മേ ഇതിൽ ഇത്ര വലിയ രസം.

ഞാൻ എപ്പോഴെങ്കിലും അച്ഛന്റെ മുറിയിൽ എന്റെ സൈക്കിളും പാവയും കൊണ്ടു കയറുമെങ്കിൽ അമ്മ വന്ന് എന്നെ വിളിച്ചിട്ടു പറയും കുഞ്ഞേ! നീ എന്തൊരു കുസൃതിക്കാരൻ! അച്ഛൻ എഴുതിക്കൊണ്ടിരിക്കുന്നതു കണ്ടില്ലേ എന്ന്. അമ്മയെ വെറുതെ ചിരിപ്പിക്കയും കരയിക്കയും ചെയ്യുന്ന അച്ഛനല്ലേ കുസൃതിക്കാരൻ.

ഞാൻ അച്ഛന്റെ പേനായോ പെൻസിലോ എടുത്തു് ആ ബുക്കിൽ അച്ഛൻ ചെയ്യുന്നതുപോലെ എ. ബി. സി. ഡി. ഈ എഫ്. ജീ. എച്ച്. ഐ.......എന്നെഴുതിയാൽ അമ്മ എന്താണ് എന്നോടു കോപിക്കുന്നതു്.

അച്ഛൻ എഴുതുമ്പോൾ അമ്മ ഒന്നും മിണ്ടുകയില്ലല്ലോ. അച്ഛൻ ഇത്ര അധികം കടലാസ് എഴുതിത്തള്ളുമ്പോൾ അമ്മ അതു കൂട്ടാക്കുന്നില്ലല്ലോ.

ഞാൻ ഒരു വള്ളമുണ്ടാക്കാൻ അതിൽ ഒരു താൾ എടുത്താൽ അമ്മ പറയും "കുഞ്ഞേ നീ വലിയ ഉപദ്രവിയാണല്ലോ"ന്നു്.

അമ്മേ! അച്ഛൻ ഇങ്ങനെ കറുത്ത മഷികൊണ്ടു താളുകൾ ഇരുപുറവും വരച്ചുവരച്ചു നഷ്ടപ്പെടുത്തുന്നതിനെപ്പററി അമ്മയ്ക്കെന്തു തോന്നുന്നു.?

---

## കലണ്ടറുകൾ.

ബ്ളഡ്-ഇൻ-ദ്രാക്ഷാ എന്ന പ്രസിദ്ധമായ ആരോഗ്യസംവർദ്ധകൗഷധത്തിന്റെ നിർമ്മിതാവും ഈരാററുപേട്ട എസ്സ്. ജി. എ. ഫാർമസി ഉടമസ്ഥനുമായ മി. കെ. പാപ്പിവൈദ്യൻ അയച്ചുതന്ന 1941-ലെ വലിയ ടെയർ ഓഫ് കലണ്ടറും, സുപ്രസിദ്ധ ഔഷധവ്യാപാരികളും വൈദ്യശാലക്കാരുമായ ആല്വാ സ്വരാജ്യ ഫാർമസിയിൽ നിന്നും അയച്ചുതന്ന 1941-ലെ സചിത്രകലണ്ടറും കൃതജ്ഞതാപുരസ്സരം കൈപ്പററിയിരിക്കുന്നു.

......

# ആയുർവേദവും ശസ്ത്രക്രിയയും.

## വെളുത്തുള്ളി, സ്വർണ്ണം എന്നിവകൊണ്ടുള്ള അൽഭുതചികിൽസകൾ.

(സി. ഐ. രാമൻനായർവൈദ്യൻ)

അനേകശതവർഷങ്ങൾക്കെന്നല്ല പല സഹസ്രാബ്ദങ്ങൾക്കു മുൻപു തന്നെ ഏററവും പ്രചാരത്തിലും അഭിവൃദ്ധിയിലും എത്തിയിരുന്ന ഒരു ചികിത്സാപദ്ധതിയാണ് ആയുർവ്വേദം. അനുഭവജ്ഞാനവും കർമ്മകുശലതയുംതികഞ്ഞ വൈദ്യശാസ്ത്രപാരംഗതന്മാരെ, പാരമ്പര്യമായി നടന്നു വന്ന പല ഗുരുകുലങ്ങളും, നളന്ദ, തക്ഷശില ആദിയായ സ്ഥലങ്ങളിലുണ്ടായിരുന്ന പുരാതനഭാരതീയ സർവ്വകലാശാലകളും വേണ്ടത്ര പ്രദാനം ചെയ്തിരുന്നു. ഇപ്പോൾ അധഃപതനത്തിന്റെ ആഴത്തിൽ വരെ എത്തിപ്പോയിട്ടുള്ള ആയുർവ്വേദശല്യതന്ത്രം (surgery) പോലും ആ വിദൂരകാലത്തിൽ ഏററവും പ്രഭാവത്തിലും പ്രചാരത്തിലും ഇരുന്നിട്ടുള്ളതായി കാണാം.

ബി. സി, ൫൦൦൦-നും എ. ഡി ൭൦൦-നും മദ്ധ്യേ ഭാരതീയ ചികിത്സാപദ്ധതി അതിനുണ്ടായിട്ടുള്ള അഭിവൃദ്ധിയുടെ പരമകാഷ്ഠയിൽ എത്തിയിരുന്നതായി ചരിത്രങ്ങൾ പറയുന്നു. 'അക്കാലത്തു ഈ പദ്ധതി അനുസരിച്ചു ശാസ്ത്രീയമായി ചികിത്സ നടത്തുക മാത്രമല്ല പ്രയത്നസാദ്ധ്യങ്ങളായ പല ശസ്ത്രക്രിയകളും നിരപായമായി പുരാതനഭാരതത്തിൽ സാധിക്കുകയും ചെയ്തിരുന്നു. ആയുർവേദസർജ്ജന്മാർ ഭയങ്കര നീർക്കെട്ടുകൾപ്പിളർന്ന് അതിലുള്ള വിജാതീയ പദാർത്ഥങ്ങൾ ബഹിഷ്ക്കരിച്ചു സുഖപ്പെടുത്തി വന്നതു കൂടാതെ, ബഹു ചാതുര്യത്തോടേ ഉദരം കുടൽ മുതലായവയിൽ 'ഓപ്പറേഷൻ' നടത്തുകയും അപായമെന്യേ അശ്മരീഹരണം ചെയ്യുകയും, മുറിഞ്ഞുപോയ അവയവങ്ങളെ പൂർവ്വവൽആക്കിത്തീർക്കുകയും ചെയ്തുവന്നിരുന്നു. ചില അസാധാരണ ശസ്ത്രക്രിയകൾക്കായി ഇക്കാലത്തു് ചിലർ പാരീസിലേക്കു മററും പോകും വിധം തങ്ങളുടെ മൂക്കിന്റെ ആകാരത്തിൽ അസന്തുഷ്ടരായിരുന്നവർ വിദൂരദേശങ്ങളിൽ നിന്നുപോലും അക്കാലത്തു് ജയപ്പൂരിലേക്കു് എത്തിക്കൊണ്ടിരുന്നു." ആയുർവേദചരിത്രാന്വേഷിതനായ ഒരു സുപ്രസിദ്ധ ഭാരതസന്താനം അക്കാലനിലയെപ്പററി പറഞ്ഞിട്ടുള്ളതിങ്ങനെയാകുന്നു. പാശ്ചാത്യവിദ്വാനായ 'കണ്ണൽ കിംഗി'ന്റെ

"യൂറോപ്പ് അജ്ഞാനാന്ധകാരത്തിൽ നിമഗ്നമായിരുന്ന കാലത്തു് ഭാരതം ആരോഗ്യരക്ഷാശാസ്ത്രം ചികിത്സാശാസ്ത്രം ഇവയുടെ തത്വങ്ങൾനല്ലവണ്ണമറിഞ്ഞു പ്രവർത്തിച്ചുവന്നു" എന്ന പ്രസ്താവന, മേൽ പറഞ്ഞതിനെ വേണ്ടവണ്ണം തെളിയിക്കയും ചെയ്യുന്നു.

ചരിത്രാന്വേഷണപടുക്കളും അനസൂയാലുക്കളുമായ അനേകം സുപ്രസിദ്ധ ചികിത്സാശാസ്ത്രജ്ഞന്മാർആയുർവ്വേദത്തിന്റെ പുരാതനനിലയെപ്പററി പലതുംതുറന്നുപറഞ്ഞിട്ടുണ്ടു്. ചിലതു ചുവടെ ചേർക്കുന്നതു സമുചിതമായിരിക്കുമല്ലോ.

ഡാക്ടർ എ. പി. റഡോൽഫ് നോർൽഡ് (C. I. E. PH. D) പറയുന്നതു നോക്കുക.

Our knowledge of the medicine known to the ancient Indians is at persent exteremely limited.

Probably it will come as a surprise to many as it did to myself to discover the amount of anatomical knowledge which is disclosed in the works of the earliest medical writers of India. Its extent and accuracy are surprising"

വിഖ്യാതശല്യശാസ്ത്രജ്ഞനായ മി: മേനിംഗ്:—

"The surgical instruments of the Hindus were sufficiently sharp, indeed, as to be capable of dividing a hair longitudinally"

അലോപ്പതി ചികിത്സാപദ്ധതിയിലെ ഒരു സുപ്രസിദ്ധ ഗ്രന്ഥകാരനായ പ്രൊഫസർ വെബേർ:—

"In the kedic period, animal anatony was evidently thoroughly understood as each part had its own distinctive name,

"The number of medical works and authors is extra-ordinarily large"

"In surgery too, the Indians seem to have ..........................'

ഡാക്ടർ സർ വില്ല്യം ഹണ്ടർ എം. ഡി:—

"The surgery of the ancient Indian physicians was bold and skilfull. They conducted amputations ...................................................

.........performed operations in the abdomen and uterus, cured hernia, fistula, piles, set broken bones and dislocations, and were dexterous in the extraction of foriegn substances from the body"

Manual of tropical medicine—നിൽ പറഞ്ഞിരിക്കുന്നതു നോക്കുക.

"There is no doubt that the Indian doctors were wellversed, not merely in medicine and surgery, but also in the prevention of diseases and operative midwifery. They apparently knew diabetus mellitus, dysentery, phthisis, syphilis and diseases due to worms etc"

ഭാരതസാമ്രാട്ടുകളിൽ നിന്നു് വേണ്ട പ്രോത്സാഹനം ലഭിക്കാതായതുകൊണ്ടു് സംസ്കൃതഭാഷയ്ക്കും ആയുർവേദത്തിനും—എന്നല്ല ഭാരതീയകലകൾക്കെല്ലാം തന്നെ നിലയും വിലയും ലഭിക്കാതെ അവ പലതരത്തിലും ക്ഷീണിച്ചു തുടങ്ങി. മുസൽമാൻ ഭരണകാലത്തിൽ അവർ യൂനാനി ചികിത്സയെ ആണു് പോഷിപ്പിച്ചു വളർത്തിയിരുന്നതു്. ബ്രിട്ടീഷ്കാരുടെ വരവോടുകൂടി യൂനാനിയുടെ സ്ഥാനത്തു് അല്ലോപ്പതി ചികിത്സാപദ്ധതി ആയി!

കുറഞ്ഞൊരു കാലമായി ഭാരതമാകമാനം ഒരു ദേശീയ ബോധവും ഉണർവ്വും ഉണ്ടായിട്ടുള്ളതിന്റെ ഫലമായിട്ടായിരിക്കണം ഇവിടത്തെ പല പ്രാദേശിക ഗവമ്മെന്റുകളും നാട്ടുരാജ്യ

ങ്ങളും ആയുൎവ്വേദത്തെപ്പററി ഇപ്പോൾ അല്പം ശ്രദ്ധിച്ചുതുടങ്ങിയിട്ടുണ്ടു്.

ഇൻഡ്യയിൽ നിന്നു് പ്രതിവർഷം ഇരുപത്തേഴുലക്ഷത്തിച്ചില്വാനം രൂപയുടെ 'അസംസ്കൃതമൂലികൾ' കൊണ്ടുപോകയും, സസന്തോഷം നാം കുടിക്കേണ്ടുന്നതിനു് ഔഷധങ്ങളുടെ രൂപത്തിൽ വർഷന്തോറും ഇരുന്തററിഇരുപത്തേഴുലക്ഷത്തിച്ചില്വാനത്തിനുള്ളതു് നമ്മുടെ തലയിൽ കയററുകയും ചെയ്യുമ്പോൾ പാശ്ചാത്യവിദ്വാന്മാർ അലോപ്പതിയെ പ്രശംസിക്കുന്നെങ്കിൽ അതിൽ അത്ഭുതപ്പെടേണ്ടതില്ല.

ആയുവേദത്തിൻെറ ശസ്ത്രചികിത്സയ്ക്കു് (Surgery) വളരെ അധോഗതി ഭവിച്ചു പോയിട്ടുണ്ടെങ്കിലും അതിൻെറ മററു വിഭാഗങ്ങൾക്കു് ഇതുവരെ വലിയ ദോഷമൊന്നും വന്നുപോയിട്ടില്ല. യൂറോപ്പിലും അമേരിക്കയിലും ഉള്ള വിജ്ഞാനവേത്തുകൾക്കു് നാളതുവരെ പിടികിട്ടിയിട്ടില്ലെങ്കിലും, ഫലസിദ്ധികൊണ്ടു അവരെ അതിശയിപ്പിക്കുന്ന അനേകം ഔഷധപ്രയോഗങ്ങളും തത്വസിദ്ധാന്തങ്ങളും ആയുവേദത്തിൽ ഇന്നും കിടക്കുന്നുണ്ടു്!

അമേരിക്കയിലും യൂറോപ്പിലും വിജ്ഞാനത്തിൻെറ അഭിവൃദ്ധിയാൽ ദിവസേന പുതിയ പുതിയ കണ്ടുപിടുത്തങ്ങൾ നടക്കുന്നു എന്ന വൎത്തമാനം കേൾക്കാറുണ്ടല്ലോ. നോക്കുക! വെളുത്തുള്ളി ഉപയോഗിച്ചാൽ ക്ഷയരോഗികൾക്കു് ഗുണമുണ്ടാകുമെന്നുള്ള വിവരം അവൎക്കു മനസ്സിലായിട്ടു് ഇപ്പോൾ ചില വർഷങ്ങൾ മാത്രമെ ആയിട്ടുള്ളു. ഇപ്പോൾ പല ഡാക്ടർമാരും ക്ഷയരോഗിയുടെ ശരീരത്തിനു് വെളുത്തുള്ളിരസം (സാരം) സ്ര്രിംജിലാക്കി ചെലുത്തുന്നുമുണ്ടു്. ദിവസം 30-മുതൽ 60-വരെ ഗോതമ്പുമണിത്തൂക്കാം ലശുനം (വെളുത്തുള്ളി) ക്ഷയരോഗി സേവിച്ചാൽ വളരെ ഗുണം ലഭിക്കുമെന്നു ആദ്യമായി ഒരമേരിക്കൻ ഡാക്ടർ കണ്ടുപിടിച്ചുത്രേ! അങ്ങിനെ അദ്ദേഹവും മററുപലരും കരുതുകയും ചെയ്യുന്നു. പക്ഷെ ആയുൎവ്വേദത്തിനു ഇതു നേരത്തെ അറിവുള്ള കാൎയ്യമാണു്. സുശ്രുതം ഉത്തരതന്ത്രത്തിൽ അനേക ശതാബ്ദങ്ങൾക്കു് മുൻപുതന്നെ

"രസോനയോഗം വിധിവൽക്ഷയാൎത്ത:
ക്ഷീരേണവാനാഗബലാപ്രയോഗം
സേവേതവാമാഗധികാവിധാനം
തഥോപയോഗം ജതുനോ ശ്ശജസ്യ"

# ഓമനയോട്.

(താരാട്ടു്)

(പി. നാരായണൻനായർ)

ഓമനേ, കുഞ്ഞേയുറങ്ങു—എൻെറ
തൂമലർ ചെപ്പേയുറങ്ങു.
വദ്ധിച്ചമോദമോടമ്മ—തരാം
താരാട്ടുപാടിടാമമ്മ.

വാനിലുദിക്കും ശശിയോ—തെല്ലും
വാടാത്ത പിച്ചകപ്പൂവോ.
വൈദ്യുതദീപത്തിൻകാന്തി—വന്നു
ചേൎന്നിതോ രൂപവുമേന്തി.

കസ്തൂരിമുല്ലതൻ മൊട്ടോ—ശുദ്ധ
കസ്തൂരികൊണ്ടുള്ള പൊട്ടോ.
കാരുണ്യപുണ്യനദിയോ—മമ
കൈവന്നദിവ്യമണിയോ.

കാഞ്ചനവൎണ്ണപ്രഭയോ—എൻെറ
കാമിതപ്പൂവിൻ കലയോ.
മാണിക്കരത്നഗൃഹമോ—ഏററം
മാധുൎയ്യമേറുംമധുവോ.

ഓമനേ, തങ്കമേ, കുഞ്ഞേ,—കൊച്ചു
കണ്ണുകൾ മന്ദമടയ്ക്കു.
നിൻമുഖം കാണുന്നനേരം—ഉള്ളിൽ
ആനന്ദമുണ്ടുമേപാരം.

ഭീകരസ്വപ്നങ്ങളൊന്നും— നിൻെറ
നിദ്രയിൽ കാണാതിരിക്കാൻ
ഈശനെയമ്മഭജിക്കാം—ഇനി
സന്തോഷമോടുറങ്ങുണ്ണീ.

ഓമനേ, കുഞ്ഞേയുറങ്ങു—എൻെറ
തൂമണിചെപ്പേയുറങ്ങു.
സത്യസ്വരൂപനാം ദൈവം—നമ്മെ
സവ്ദാപാലിച്ചുകൊള്ളും.

---

എന്നു് എഴുതിയിരിക്കുന്നു. ക്ഷയത്തിനു് തുറന്ന വായുവിൽ ജീവിക്കുക (Open air treatment) യേക്കാൾ ഗുണകരമായി ഒരുപായവുമില്ലെന്നു ആധുനിക വിജ്ഞാനികൾ പറയുന്നു. ആയുവേദശാസ്ത്രത്തിൽ ക്ഷയരോഗികൾ ആടുകളോടുകൂടി അവയെ തീററിപ്പോററി നടക്കണമെന്നും അവയുടെ പാലും നെയ്യും ആഹാരമാക്കണമെന്നും ഉപദേശിക്കുന്നു. ആടുമേച്ചു് തുറന്ന സ്ഥലങ്ങളിൽ നടക്കുന്നതുകൊണ്ടു് വനസ്പർശിയായ ശുദ്ധവായു ലഭിക്കുമെന്നും, വേണ്ടത്ര സൂൎയ്യകിരണം ശരീരത്തിൽ തട്ടുമെന്നും, ലഘുവും പോഷണശക്തിയുള്ളതുമായ ആഹാരം ചെല്ലുമെന്നും, രോഗി അറിയാതെ ലഘുവായ വ്യായാമം ലഭിക്കുമെന്നും പ്രസ്പഷ്ടമാണല്ലോ. ചുണ്ണാമ്പുക്ഷാരം (Phosphite of lime) ക്ഷയത്തിനു് ഗുണപ്രദമാണെന്നു ഇപ്പോൾ കരുതപ്പെടുന്നു. നമ്മുടെ ഇവിടെ 5000-വർഷങ്ങൾക്കു മുൻപുതന്നെ പവിഴം, മുത്തുച്ചിപ്പി ഇവ നീററിയെടുക്കുന്ന സ്വാധനങ്ങൾ (ഭസ്മം) ക്ഷയരോഗത്തിനു് വിശേഷമാണെന്നു രേഖപ്പെടുത്തിയിട്ടുണ്ടു്. ഇനിയും നോക്കുക! ഈ അടുത്ത കാലംവരെ അല്ലോപ്പതി ചികിത്സയ്ക്കു് ഔഷധകാൎയ്യത്തിലുള്ള സ്വൎണ്ണഗുണങ്ങൾ എന്തെല്ലാമെന്നു് യാതൊരറിവും ഇല്ലായിരുന്നു. സ്വൎണ്ണത്തിൽ ഔഷധഗുണമുള്ള യാതൊന്നുമില്ലെന്നും, അതു എങ്ങനെ ചെന്നാലും പചിക്കാതെ അതേപടി പുറത്തു പോകയേ ഉള്ളു എന്നുമാണു് ആ ചികിത്സകന്മാർ വിചാരിച്ചിരുന്നതു്. എന്നാലിപ്പോൾ അവർ ഔഷധകാൎയ്യങ്ങൾക്കായി സ്വൎണ്ണം പല വിധത്തിലും ഉപയോഗിച്ചു തുടങ്ങിയിട്ടുണ്ടു്. എത്രയോ ശതാബ്ദങ്ങൾക്കു മുൻപു മുതൽ ആയുവേദപദ്ധതി സ്വൎണ്ണം പല വിധത്തിൽ ഉപയോഗിച്ചു വരുന്നതാണു്! ഈ അടുത്ത കാലത്തു് ഒരു ഡാക്ടർ സ്വൎണ്ണപ്രയോഗത്താൽ സപ്പവിഷം നഷ്ടപ്പെടും എന്നു കണ്ടു പിടിച്ചിരിക്കുന്നത്രേ! പക്ഷേ ഈ ആവിഷ്കാരത്തിൻെറ പ്രശംസയ്ക്കൎഹൻ ആരെന്നു നോക്കുക. അനേകശതവഷങ്ങൾക്കു മുൻപു തന്നെ "നസജ്ജതേ ഹേമപാംഗേ പത്മപത്രാംബുവദ്വിഷം" എന്നു് ശ്രീ വാഗ്ഭടാചാൎയ്യൻ പറഞ്ഞു പോയിട്ടുള്ളതാണു്. 'ആയുൎവ്വേദം അവൈജ്ഞാനികം' എന്നു അപലപിക്കുന്നവർ അവരുടെ നവീനവിജ്ഞാനുസരണം പല പുതിയ കണ്ടു പിടുത്തങ്ങൾ ഇനിയും നടത്തിയാൽ മാത്രമെ, ദീഘകാലമായി വലിയ ഗവേഷണങ്ങളൊ പരിഷ്കരണശ്രമമോ നടക്കപോലും ചെയ്തിട്ടില്ലാത്ത ആയുർവ്വേദത്തിൻെറ ഔഷധവിജ്ഞാനത്തോടോ സിദ്ധാന്ത സമുച്ചയത്തോടോ പല കാൎയ്യത്തിലും സമീപിക്കുവാൻ കഴികയുള്ളു.



# നവരസങ്ങളും നവഗ്രഹങ്ങളും.

## "വൽസലം" എന്നൊരു പുതിയ രസം.

(തകഴി, ഇ. ആർ. പിള്ള)

അകൃത്രിമ രമണീയമായ പ്രകൃതി വൈചിത്ര്യം കാണുമ്പോഴോ, ശ്രവണമധുരമായ സംഗീതാലാപം കേൾക്കുമ്പോഴോ, സഹൃദയഹൃദയപ്രണീതങ്ങളായ സാഹിത്യപ്രസ്ഥാനങ്ങളെ അനുസന്ധാനം ചെയ്യുമ്പോഴോ മറേറാ മനുഷ്യമനസ്സിൽ താനെയുണ്ടാകുന്ന ഒരു തരം വികാരവിശേഷത്തെ — അഥവാ — ചമൽക്കാരാതിരേകത്തെയാണല്ലോ രസമെന്നു പറയുന്നതു്. നിസ്സർഗ്ഗസുന്ദരവും ആനന്ദവ്യഞ്ജകവുമായ ഈ ചമല്ക്കാരാതിരേകമാണു് സാഹിത്യകലയുടെ ജീവനെന്നു് സാഹിത്യശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു. 'വാക്യം രസാത്മകം കാവ്യ' മെന്ന മമ്മടാചാര്യമതം കാവ്യത്തെ മാത്രമല്ലാ സകല സാഹിത്യോപാധികളേയും സാകല്യേന സംബന്ധിക്കുന്നതാണു്. "ബ്രഹ്മൈവരസഃ" "രസോവൈസഃ" എന്നിത്യാദി ശ്രുതിവാക്യങ്ങളിൽ നിന്നും രസത്തിനും ബ്രഹ്മത്തിനും തമ്മിൽ ശ്രുതികർത്താക്കൾ അഭേദം കല്പിച്ചുകാണുന്നു. ഇപ്രകാരം നിസർഗ്ഗജന്യവും, സാഹിത്യകലയുടെ ജീവാംശവും, ബ്രഹ്മസദൃശ്യവുമായ രസം ഉപാധിഭേദമനുസരിച്ചു്; ശൃംഗാരം, വീരം, കരുണം, അത്ഭുതം, ഹാസ്യം, ശാന്തം, ബീഭത്സം, രൗദ്രം, ഭയാനകം എന്നു് ഒൻപതായിപ്പിരിയുന്നു. ഈ ഒൻപതു രസങ്ങൾക്കത്രേ ആലങ്കാരികശാസ്ത്രജ്ഞന്മാർ നവരസങ്ങളെന്നു് നാമകരണം ചെയ്തിട്ടുള്ളതു്. എന്നാൽ രസസംഖ്യ ഒൻപതല്ലെന്നും "വത്സലം" എന്നൊരു രസം കൂടിച്ചേൎന്നു പത്താണെന്നും, അതല്ലാ എട്ടേ ഉള്ളു എന്നും മററും ആധുനികവിദ്വാന്മാരുടെ ഇടയിൽ അഭിപ്രായവ്യത്യാസമില്ലാതില്ലാ. വിഷയവ്യതിയാനത്തേയും ലേഖനദൈർഘ്യത്തേയും കരുതി ഇതേപ്പററി ഇവിടെ ചർച്ചചെയ്യാതെ; നവരസങ്ങൾക്കു് നവഗ്രഹങ്ങളോടുള്ള അഭേദ്യമായ ബന്ധത്തെക്കുറിച്ചു് ഇതിനുപരി ചിന്തിക്കാം.

നവരസങ്ങളിൽ ചിലതിനെ യഥാസന്ദർഭം പ്രേക്ഷകസമക്ഷം പ്രദർശിപ്പിച്ചു്, കാണികളെ ആനന്ദസാഗരത്തിൽ ആറാടിക്കുന്ന നാട്യകലാരസികന്മാരിൽ ചിലരെ ചുരുക്കം ചില നാടകവേദിയിലും മറവുവച്ചു് നമ്മിൽ പലരും കണ്ടിരിക്കാം. നാടകമായാൽ നവരസപ്രധാനനായ ഒരു നടൻ അവശ്യം ആവശ്യമാണെന്നു്, നാട്യശാസ്ത്രകൎത്താവായ ഭരതമുനി അനുശാസിക്കുന്നുണ്ടെങ്കിലും; നവരസങ്ങളേയും ഒന്നുപോലെ പ്രകടിപ്പിക്കുന്നതിനു പാടവമുള്ള ഒരു നടനെ യാതൊരു നാടകവേദിയിലും ഇതഃപര്യന്തം കണ്ടിട്ടില്ലാ. പ്രത്യുത ചിലചില രസങ്ങളെ പ്രത്യേകമാംവിധം പ്രദർശിപ്പിക്കുന്നതിൽ പ്രാപ്തന്മാരായ നടന്മാരിൽ പലരേയും കണ്ടിട്ടുണ്ടുതാനും. ഭാരതീയനാട്യകലാവിജ്ഞന്മാരിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സ്ഥാനത്തെ അർഹിക്കുന്ന 'ഉദയശങ്കറി' ന്റെ ഗുരുവരനായ പ്രഫസർ തോട്ടം പോററി അവർകൾ സ്വതസിദ്ധമായ വാസനാവൈഭവം കൊണ്ടും അഭ്യാസസിദ്ധമായ കലാപാണ്ഡിത്യത്താലും നവരസപ്രകടനത്തിൽ സാമാന്യം സമർത്ഥനാണെങ്കിലും; ശൃംഗാരരസപ്രകടനത്തിൽ ഇദ്ദേഹത്തിനുള്ള ജന്മസിദ്ധമായ വാസനാവൈഭവം പ്രത്യേകം പ്രശംസാർഹമാണു്. ഈ നാട്യകലാകോവിദന്റെ ഗുരുപാദരും 'ഭീമൻ കേശവൻ' എന്ന അപരനാമത്തിൽ കേരളീയരിൽ പലർക്കും സുപരിചിതനുമായിരുന്ന 'കൊല്ലന്തുകേശവപ്പണിക്കരാശാ'ൻവർകൾ രൗദ്രവീരരസ പ്രധാനനായ ഒരു ഒന്നാംതരം നടനായിരുന്നു. ഇപ്രകാരം സുപ്രസിദ്ധരായ നടീനടന്മാരെ അവധാനപൂൎവ്വം നിരീക്ഷണം ചെയ്യുന്നതായാൽ ഇവരിൽ ഓരോരുത്തരും ഓരോ രസങ്ങളെ പ്രദർശിപ്പിക്കുന്നതിൽ പ്രത്യേകമായ വാസനാവൈഭവമുള്ളവരായിക്കാണാൻ കഴിയും. ഈ പ്രത്യേകതയ്ക്കുള്ള കാരണം ഇവരിൽ ഓരോരുത്തരുടേയും ജനനവേളയിൽ നവഗ്രഹങ്ങളിൽ ഓരോന്നിനുള്ള പ്രത്യേക പ്രാബല്യമാണെന്നു് ജ്യോതിശ്ശാസ്ത്രകൎത്തുക്കൾ സയുക്തികം തെളിയിക്കുന്നു. നാടകരംഗങ്ങളിൽ നടന്മാർ ഉടനുടൻ വേഷം മാറി വരുന്നതുപോലെ ഒരുവനിൽ പലപല രസങ്ങൾ മാറിമാറി പ്രകാശിക്കുമെങ്കിലും നവരസങ്ങളിൽ ഏതെങ്കിലും ഒന്നുമാത്രമേ അവന്റെ മരണാന്ത്യം വരെ ചിരസ്ഥായിയായി വൎത്തിക്കയുള്ളു. നവരസങ്ങൾക്കു നവഗ്രഹങ്ങളോടുള്ള സൗഹൃദവും അഭേദ്യവുമായ ബന്ധത്തെപ്പററി ജ്യോതിശ്ശാസ്ത്രത്തിൽ ഇപ്രകാരം പറയുന്നു.

രൗദ്രവീരരസൗ, ദ്വൗ ച-
മംഗളാദിത്യയോസ്തഥാ
ഗുരോസ്തുശാന്ത, കാരുണ്യേ-
ശൃംഗാരശ്ചന്ദ്രശുക്രയോഃ
മാൎത്താണ്ഡനന്ദനോരാഹ്വൎ-
ബീഭത്സകഭയാനകൗ-
ബുധസ്യാത്ഭുതഹാസൗദ്വൗ
ഗ്രഹാണാമേവമീരിതഃ"

ഇതിൽനിന്നും, ആദിത്യകുജന്മാർ രൗദ്രവീരരസങ്ങളുടേയും, വ്യാഴം ശാന്തം, കരുണം എന്നീ രസങ്ങളുടെയും ചന്ദ്രശുക്രന്മാർ, ശൃംഗാരരസത്തിന്റേയും, ബുധൻ ഹാസ്യാത്ഭുതരസങ്ങളുടേയും, ശനി ബീഭത്സഭയാനകരസങ്ങളുടേയും, ആധിപത്യം വഹിക്കുന്നതായിക്കാണാം. അതായതു് ഒരുവന്റെ ജനനകാലത്തു് ആദിത്യകുജന്മാർ ലഗ്നാധിപന്മാരാകുകയോ ലഗ്നത്തിൽ ബലവാന്മാരായിരിക്കയോ ചെയ്താൽ ഏതൽജാതകനിൽ വീരരൗദ്രരസങ്ങൾ ചിരസ്ഥായിയായിരിക്കും. സംഗതിവശാൽ ഇതരരസങ്ങൾ ഇടയ്ക്കിടെ പ്രകാശിച്ചാലും അവകൾകതിവയസമയസ്ഥായികളായിക്കലാശിക്കുന്നതല്ലാതെ സ്ഥിരകൎത്തൃത്വം വഹിക്കുന്നതല്ലാ. ചന്ദ്രശുക്രന്മാർ ലഗ്നാധിപത്യം വഹിക്കയോ ലഗ്നരായിൽ പ്രാബല്യേന നിലകൊള്ളുകയോ ചെയ്താൽ ശൃംഗാരരസപ്രധാനികളായും, വ്യാഴഗ്രഹമായാൽ ശാന്തം, കരുണം എന്നീ രസങ്ങളിലും, ബുധനായിരുന്നാൽ ഹാസ്യാത്ഭുതരസങ്ങളിലും ശനിരാഹുക്കളാണെങ്കിൽ ബീഭത്സം, ഭയാനകം എന്നീ രസങ്ങളിലും പ്രാബല്യം സിദ്ധിക്കുന്നതാണു്. നവരസങ്ങളിൽ ഓരോന്നിന്റേയും ഉച്ചനീചത്വമനുസരിച്ചു് മനുഷ്യരുടെ സ്വഭാവഗതിയും ജീവിതാനുഭവങ്ങളും ഇന്നിന്നപ്രകാരമിരിക്കുമെന്നുകൂടി ഇക്കൂട്ടർ യുക്തിയുക്തം സിദ്ധാന്തിക്കുന്നു. വീരരൗദ്രപ്രധാനികളായവർ അക്ഷമന്മാരും മനഃസുഖം കുറഞ്ഞവരും ഭരണതന്ത്രനിപുണന്മാരും ലോകബഹുമാനികളുമായിരിക്കും. ശൃംഗാരരസപ്രധാനികൾ രൂപ

ലാവണ്യമുള്ളവരും മനുഃസുഖമുള്ളവരും കാമതന്ത്രത്തിലും, ഗാനയന്ത്രപ്രയോഗങ്ങളിലും പ്രഗത്ഭരും, ആഡംബരപ്രിയരും സുഗന്ധലേപനഭ്രമികളും പ്രിയരും, പരജനപ്രീതിഭാക്കുകളുമായിരിക്കുന്നതാണ്. ശാന്ത കരുണ രസപ്രമാണികൾ ആത്മജ്ഞാനികളും തദ്വാരാ ഈശ്വരവിശ്വാസികളും സ്ഥൂലശരീരികളും സ്ഥിരചിത്തരും ജീവകാരുണ്യമുള്ളവരും സുഖികളും ദീർഘായുസ്സുകളും മഹാത്മാക്കളുമായി ഭവിക്കുന്നു. ഹാസ്യാത്ഭുതരസപ്രധാനികൾ അത്ഭുതകർമ്മികളും വിവാദശീലന്മാരും ചിത്രകലകൊത്തുപണി മുതലായ ലളിതകലകളിൽ സമർത്ഥരും അനുകരണഭ്രമികളും കൗശലക്കാരും ആയിരിക്കുന്നതാണ്. ബീഭത്സഭയാനകരസപ്രധാനികൾ അലസന്മാരും, ശുചിത്വമില്ലാത്തവരും അജ്ഞരും, അസ്ഥിരചിത്തന്മാരും പരോപദ്രവികളും ഹിംസാതല്പരന്മാരും കായക്ലേശഭരിതമായ തൊഴിലുകളാൽ ജീവിതം നയിക്കുന്നവരും ആയിരിക്കുമെന്നാണ് ജ്യോതിശ്ശാസ്ത്രസിദ്ധാന്തം. ഇത് മനുശാസ്ത്രതത്വത്തിനും മനുഷ്യാനുഭവത്തിനും ഏററവും യോജ്യമാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇനി നവരസങ്ങളിൽ ഓരോന്നും ജനസമക്ഷം പ്രകടിപ്പിക്കുന്ന നടീനടന്മാർക്കുണ്ടായിരിക്കേണ്ട ശരീരഘടനയേയും അവയവലക്ഷണങ്ങളേയും മററും പററിയുള്ള നാട്യശാസ്ത്രസിദ്ധാന്തവും നവഗ്രഹങ്ങളുടെ സ്ഥിതിഭേദത്തേയും ബലാബലങ്ങളേയും ആശ്രയിച്ചാണിരിക്കുന്നതെന്നും ജ്യോതിശ്ശാസ്ത്രം വിധിക്കുന്നു.

## എൻെറ ഗ്രന്ഥങ്ങൾ.

(പി. എം. ജോൺ)

—കാകളി—

ഗ്രന്ഥങ്ങളെന്നുടെയുത്തമ ബന്ധുക്കൾ
ബന്ധുരമാമതിന്നോർമ്മയും ഭവ്യദം.
ആഴമായെന്നെയെക്കാലവും സ്നേഹിക്കും
തോഴരീക്കൂട്ടരാണെന്നതും നിർണ്ണയം
വഞ്ചിപ്പാൻ യാതൊരു വാഞ്ഛയുമില്ലാതെ
വാഞ്ഛിതം നൽകുന്നതോഴരേ! വന്ദനം.
കാലഭേദങ്ങളോ പ്രായവ്യത്യാസമോ
ചെല്ലെഴും ബന്ധുവാം ഗ്രന്ഥം നിനച്ചിടാ.
ഏകാന്തവാസത്തിൽപോലുമേസാന്ത്വനം
ഏകുവാൻ വൈഭവമാർക്കുമില്ലിത്രയും
തീവ്രമായ് വേദനവന്നാലുമായതും
തീരുവാനീമിത്രസംഗമം പോരുമേ.
വ്യർത്ഥമായ്തീരാത്ത സാഹായ്യമേകുവാൻ
സ്വാർത്ഥത്താലന്ധരാംമർത്ത്യർക്കസാദ്ധ്യമാം
തീരാത്ത സന്തോഷമെന്നിൽ നിരന്തരം
ചേരുവാൻ യത്നിയ്ക്കും തോഴരീഗ്രന്ഥങ്ങൾ.
ഇല്ല പ്രതിഫല ചിന്തയാംസർപ്പത്തിൻ
പല്ലാൽ ക്ഷതമാന്ന കൃത്യമീക്കൂട്ടരിൽ.
ദ്വേഷവിഷോ മാമക മൂട്ടമടവിത—
ന്നെവ്വിധമുള്ളൊരുദിക്കിലോപോകിലും
കൂടെ വന്നീടുവാനേതും മടിക്കയി—
ല്ലാടലാം കാർമേഘമെല്ലാമടക്കിടും.
ആനന്ദശീകരാലോലമായ് സ്വാഗത
ഗാനങ്ങൾ തൂകുന്നമൽഗ്രന്ഥസഞ്ചയം
അഞ്ചിതവർണ്ണവിലീനമെന്മാനസ
സഞ്ചിതസാഫല്യ സമ്പൂർത്തിയേകുവാൻ
സാന്ദ്രകിരണസമൂഹം പൊഴിയ്ക്കുന്ന
ചന്ദ്രികാചന്ദനവാടിനീ സർവ്വദാ
ജീവിതാരാമത്തിലാദർശസൂനങ്ങൾ
ഭാവുകപൂർണ്ണമായ് ചേർത്താലുമെന്നുമേ.




(ആർട്ടിസ്റ്റ്, എ. കെ. ജഗതി)

(ഗീതകം)

"വല്ലതും കളഞ്ഞുവോ" ചോദിയ്ക്കയായെൻരാഗ—
വല്ലരിവലം കൈയ്ക്കുള്ളടക്കിയെന്തോ ഗൂഢം
പുഞ്ചിരി തുളുമ്പുമത്തൂമുഖം നോക്കുംതോറു—
മെഞ്ചിത്തംതകർന്നിരുന്നെന്തുകാരണത്താലോ!
"വല്ലതും കളഞ്ഞുവോ" ആയിരമാവർത്തിച്ചാം
വല്ലാത്തചോദ്യത്തെഞാനുള്ളിനാലുദ്വേഗത്താൽ!
"വല്ലഭേ! ക്ഷമിക്കു! ഹാ! കളഞ്ഞുഞാനെന്മനോ—
വല്ലകിപാടിപ്പോന്ന പല്ലവിപണ്ടേതന്നെ:—
പൊന്നിണഞ്ഞേണമെൻെറ ഭാഗ്യത്തോടല്ലേൽഎ—
ത്തിൻ
പൊന്നിണക്കരുതിയാൽപെയ്യണംസ്വാത്മാർപ്പണം
ചിന്തിച്ചുചിന്തിച്ചെൻെറ കണ്ണിണകണ്ണീർക്കണം
ചിന്തിച്ചുകണ്ടുംതാപാൽപൊന്നവൾസഗദ്ഗദം
'കഴിഞ്ഞതോരോന്നോർത്തുകഷ്ടമെന്തിനീതാപം?
കഴിഞ്ഞാൽപോരേ, നമുക്കിന്നിലും 'നാളെ'
യിലും?"

## ആവശ്യമുണ്ട്.

ആലപ്പുഴ, വൈക്കം, കോട്ടയം, പുനലൂർ, തിരുവനന്തപുരം, തിരുവല്ലാ എന്നീ സ്ഥലങ്ങളിൽ ഭാഷാപോഷിക്കു ഏജൻറന്മാരെ ആവശ്യമുണ്ട്. ഏററവും വലിയ കമ്മീഷൻ.

മാനേജർ,
ഭാഷാപോഷിണി
പുളിക്കീഴ്—തിരുവല്ലാ.

ചെറുകഥ

# "പാണ്ടിപ്പറയൻ."

(റ്റി. ഐ. വറുഗീസ്)

മിനി. അവൾക്കു് അഞ്ചുവയസ്സേയുള്ളൂ. സംസാരിക്കാതെ ഒരു മിനിട്ടെങ്കിലും കഴിച്ചുകൂട്ടാൻ മിനിയ്ക്കു വളരെ പ്രയാസമാണു്. അവളുടെ ആയുസ്സിൽ കുറെ സമയമെങ്കിലും അവൾ നിശ്ശബ്ദമായിരുന്നിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. മിനിയുടെ അമ്മയ്ക്കു് ഇതത്ര ഇഷ്ടമില്ല. അവളുടെ അതിഭാഷണം മിതമാക്കുന്നതിനു് തന്റെ മാതാവു വളരെ ശ്രമിച്ചെങ്കിലും ഫലിച്ചില്ല. എന്നാൽ ഞാനാകട്ടെ മിനിയോടു് യാതൊരെതിരും പറയാതെ അവളുടെ സംസാരത്തിൽ പങ്കുചേർന്നിരുന്നു.

ഒരു പ്രഭാതത്തിൽ ഞാൻ വളരെ പ്രധാനമായ ഒരു ജോലിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ, മിനി എന്റെമുറിയ്ക്കുള്ളിൽ കടന്നുവന്നു് അവളുടെ പിഞ്ചു കൈ എന്റെ കയ്യിൽ ബന്ധിച്ചിട്ടു പറഞ്ഞു തുടങ്ങി "അപ്പച്ചാ! തോമ്മാ കാക്ക എന്നൊള്ളേനു് കാക്ക എന്നാണു പറേന്നതു്, അവനു് ഒന്നും അറിയാൻ വയ്യാ, അറിയാമോ അപ്പച്ചാ!" ഇതിനു ഞാൻ ഉത്തരം കൊടുക്കുന്നതിനു മുമ്പായി അവൾ വേറൊരു വിഷയമെടുത്തു "അപ്പച്ചാ നേരാന്നോ തമ്പി പറേന്ന കാർമേഘത്തിനകത്തു് ഒരാനയൊണ്ടെന്നു്. അതിന്റെ തുമ്പിക്കൈയ്യിക്കൂത്തുന്നവെള്ളം വീഴമ്പഴാ മഴ പെയ്യുന്നെന്നു്." ഈ ചോദ്യം കഴിഞ്ഞ ഉടനെ അവൾ പിന്നെയും ചോദിച്ചു. "അപ്പച്ചാ, അപ്പച്ചനും അമ്മച്ചിയും തമ്മിലുള്ള സമ്മന്ധം എന്തോവാ?" എന്റെയുള്ളിൽ ചിരി അടക്കി ഞാൻ അവളോടു പറഞ്ഞു.—"മിനീ! തമ്പിയുമൊന്നിച്ചു പോയി കളിക്കൂ, എനിക്കു ജോലിതിരക്കുണ്ടു്." ഉത്തരക്ഷണത്തിൽ അവൾ എന്റെ കാൽചുവട്ടിൽ വന്നിരുന്നു്, അവളുടെ കാൽമുട്ടിൽ തന്റെ മൃദുലമായ കരതലം കൊണ്ടു് അടിച്ചു കളിച്ചുകൊണ്ടിരുന്നു. എന്റെ മുറിയുടെ ജനാലയിൽക്കൂടി നോക്കിയാൽ പെരുവഴി ദൃശ്യമായിരുന്നു. ഞാൻ ചെയ്തുകൊണ്ടിരുന്ന ജോലി ഗൗരവമേറിയ ഒരവസ്ഥയിലെത്തി. അപ്പോൾ പെട്ടെന്നു മിനി തന്റെ കളി നിർത്തി ജനൽവാതിൽക്കലേക്കു് ഓടിച്ചെന്നു് "അപ്പച്ചാ! അപ്പച്ചാ! ഒരു പാണ്ടിപ്പറേൻ". ഞാൻ അങ്ങോട്ടു നോക്കി. അതെ, തെരുവിൽക്കൂടി ധൂസരമായ ഒരു കുപ്പായവും, വലിയ ഒരു തൊപ്പിയും ധരിച്ച ഒരാൾ, തോളിൽ ഒരു ഭാണ്ഡവും, കയ്യിൽ കുറെ മുന്തിരിങ്ങാക്കുലകളും വഹിച്ചുകൊണ്ടു് സാവധാനം പോകുന്നു. വീടുതോറും ഓരോ സാധനങ്ങൾ കൊണ്ടു നടക്കുന്ന ഒരു വ്യാപാരി. അയാളെ കണ്ട മാത്രയിൽ മിനിയ്ക്കു് സീമാതീതമായ സന്തോഷമുണ്ടായി. അയാളെ അവൾ ഉച്ചത്തിൽ വിളിച്ചു. ഞാൻ വിചാരിച്ചു. "അവൻ ഇപ്പോൾ വന്നു കയറും; എന്റെ ജോലിയും തീൎക്കാനൊക്കുകയില്ല" അയാൾ വിളികേട്ടു തിരിഞ്ഞുനിന്നു. തൽക്ഷണം മിനി ഭയചകിതയായി, സഹായാർത്ഥം അമ്മയുടെ സമീപത്തേക്കോടി. അവളേപ്പോലെയുള്ള ഒന്നോ രണ്ടോ കുട്ടികളായിരിക്കും അയാളുടെ ഭാണ്ഡത്തിനുള്ളിലുള്ളതു് എന്നു് ഒരു വിചാരം എങ്ങിനെയോ അവളിൽ കടന്നു കൂടിയിരുന്നു. അയാൾ വാതില്ക്കൽ വന്നു നിലയായി. എന്റെ ജോലി അവിടെ നിലച്ചു. മിനി വിളിച്ചു കയററിയതുകൊണ്ടു് വല്ലതും വാങ്ങിയശേഷം ഉടനെ അയാളെ പിരിച്ചുവിടണമെന്നു ഞാൻ വിചാരിച്ചു. ചില സാധനങ്ങൾ വാങ്ങി. അയാൾ പോകാൻ ഭാവിക്കവേ ചോദിച്ചു. "ആ കുഞ്ഞെന്ത്യേ?" മിനിയുടെ ഭയവും സംശയവുമൊക്കെയകററുന്നതിനായി ഈ അവസരം വിനിയോഗിക്കാമെന്നു കരുതി ഞാൻ മിനിയെ വിളിച്ചു. മിനി വന്നു് എന്റെ കസേരയിൽ പിടിച്ചുകൊണ്ടു് അവിടെ നിന്നു. അവളുടെ "പാണ്ടിപ്പറയനേ"യും അയാളുടെ ഭാണ്ഡവുമെല്ലാം അവൾ സൂക്ഷ്മമായി ദർശിച്ചു. അയാൾ മുന്തിരിങ്ങയും മററും അവൾക്കു നീട്ടി. എന്നാൽ കസേരയോടു കൂടുതൽ കൂടുതൽ ചേർന്നു നിന്നതല്ലാതെ അവയൊന്നും അവൾ വാങ്ങിയില്ല. അവളുടെ സംശയവും ഭയവും വർദ്ധിച്ചുവന്നു. അങ്ങിനെ ആ ദിവസവും കഴിഞ്ഞു.

കുറെനാളുകൾ കഴിഞ്ഞു് ഒരു സുപ്രഭാതത്തിൽ ഞാൻ മുററത്തേക്കിറങ്ങി നോക്കുമ്പോൾ, മിനി, തനിക്കു് ഏററവും ഭയങ്കരനായിത്തോന്നിയ ആ "പാണ്ടിപ്പറയനോ"ടു് സംസാരിക്കുകയും ചിരിക്കുകയും ചെയ്തുകൊണ്ടു് വരാന്തയിൽ ഒരു ബഞ്ചിൽ ഇരിക്കുന്നതു കണ്ടു. എനിക്കു് വളരെ അതിശയം തോന്നി. ഞാനൊഴിച്ചു് മററാരെങ്കിലും മിനിയെ ഇത്ര ക്ഷമയോടും ശ്രദ്ധയോടുംകൂടി ശ്രവിക്കുമോ എന്നു് എനിക്കറിഞ്ഞുകൂടായിരുന്നു. അവളുടെ ഉടുപ്പിന്റെ തുമ്പിൽ, തന്റെ അതിഥി തനിക്കു സമ്മാനിച്ച പഴങ്ങളും മററും അവൾ ഒരു കിഴികെട്ടിയിട്ടിരുന്നു. ഇതു കണ്ടു് ഞാൻ ചോദിച്ചു "താൻ എന്തിനാണു് ഇതെല്ലാം ഇവൾക്കു കൊടുത്തതു്?" അനന്തരം പോക്കററിൽനിന്നു് എട്ടണ ഞാൻ എടുത്തു് അവനു കൊടുത്തു. അയാൾ അതു വാങ്ങി. എന്നാൽ ഞാൻ തിരിച്ചു വീട്ടിൽ വന്നപ്പോൾ, ആ എട്ടണനാണയം മിനിയുടെ കയ്യിൽ ഇരിക്കുന്നതുകണ്ടു് അവളുടെ മാതാവു് "ഇതെവിടെനിന്നാണെന്നു നേരേ പറയൂ" എന്നു ഗർജ്ജിക്കുന്നതു കേട്ടു. മിനി പറഞ്ഞു, "എനിക്കിതു പാണ്ടിപ്പറേൻ തന്നതാ" "ഓഹോ അയാൾ തന്നതാണോ? എങ്ങിനെ നീയതു വാങ്ങിച്ചു?" ഉടനെ ഞാൻ മുറിക്കുള്ളിലെത്തി അമ്മയുടെ ശിക്ഷയ്ക്കു വിധേയമാകാൻ പോകുന്ന മിനിയുടെ കേസു വിചാരണ ചെയ്യാൻ തുടങ്ങി. അവൾ നിർദ്ദോഷിയെന്നു കണ്ടു് ഞാൻ അവളെ വെറുതെ വിട്ടു.

പല പ്രാവശ്യം മിനിയും അവളുടെ വൃദ്ധസ്നേഹിതനും തമ്മിൽ ഇതുപോലെ സംഭാഷണം ചെയ്യുന്നതു ഞാൻ കണ്ടു. പഴങ്ങളും മററും കൊടുത്താണു് മിനിയുടെ സൗഹാർദ്ദം അയാൾ സമ്പാദിച്ചതു്. ഇപ്പോൾ അവർ വലിയ കൂട്ടുകാരാണു്. അവർക്കു് രസകരങ്ങളായ പല സംഭാഷണവിഷയങ്ങളുമുണ്ടായിരുന്നു. മിനി അവനെ അഭിമുഖീകരിച്ചു് സമീപത്തിരിക്കും. ഗൗരവത്തോടും അന്തസ്സോടും കൂടി അവൾ അവനോടു ചോദിക്കും "എടോ പാണ്ടിപ്പറേനേ തന്റെ ഭാണ്ഡത്തിനകത്തെന്തോന്നാ" "ഒരാന" അവൻ പറയും. ചോദ്യവും ഉത്തരവും വളരെ നിസ്സാരമെന്നു തോന്നുമെങ്കിലും അവർക്കു രണ്ടുപേർക്കും അതു് എത്രമാത്രം രസാവഹമായിരിക്കുമെന്നു്, അവർക്കേ അറിഞ്ഞുകൂടൂ. ഈ കൊച്ചു കുഞ്ഞും പട്ടു കിഴവനും തമ്മിലുള്ള ഇമ്മാതിരി സംഭാഷണം എനി

ക്കു വളരെ സന്തോഷപ്രദമായിരുന്നു. പകരത്തിനു് മിനിയോട്ട് അവളുടെ സ്നേഹിതനും ഒരു ചോദ്യം ചെയ്തു. "കുഞ്ഞേ നീ എന്നാണു് നിൻെറ അമ്മായിപ്പൻെറ വീട്ടിൽ പോകുന്നതു്." മിനി കുഞ്ഞാണു്. അവൾക്കു് "അമ്മായിപ്പൻ" എന്നു പറഞ്ഞാൽ ഒന്നും തിരിയുകയില്ല. എന്നിരുന്നാലും യാതൊരു സംശയഭാവവും മുഖത്തു കാണിക്കാതെ അവൾ ചോദിച്ചു. "താൻ അങ്ങോട്ടു പോവാമോ?"

ഈ മനുഷ്യൻെറ നാട്ടുഭാഷയിൽ "അമ്മായിയപ്പൻെറ വീടു്" എന്നതിനു് ജയിൽ എന്നൊരർത്ഥം കൂടിയുണ്ടു്. മിനി ചോദ്യം ചെയ്തയുടനെ അയാൾ കൈ ചുരുട്ടിപ്പിടിച്ചു "ചലിപ്പിച്ചുകൊണ്ടു ഞാൻ എൻെറ അമ്മായിയപ്പനെ തകക്കും" എന്നു പറഞ്ഞു. മിനി ഹ-ഹ-എന്നു പൊട്ടിച്ചിരിച്ചു. അയാളും ചിരിച്ചു. ഈ നേരമ്പോക്കുകൾക്കു ശേഷം അവർ തമ്മിൽ പിരിഞ്ഞു.

II

എൻെറ മുറിയിൽ ഞാൻ ഇരിക്കുന്നു. എൻെറ മനസ്സ് ഭൂലോകസഞ്ചാരം ചെയ്യുകയാണു്. ഒരു വിദേശിയെ കാണുമ്പോൾ എൻെറ ഹൃദയം അവൻെറ മാതൃഭൂമിയിലേക്കു പായും. വിദൂരത്തിൽ, നയനമോഹനമായ നാട്ടിൻപുറത്തു, തരുലതാദികൾ നിബിഡമായി വളരുന്ന ആ ഗ്രാമപ്രദേശത്തു്, തൻെറ സ്വാതന്ത്ര്യത്തെ അടിച്ചമർത്തുന്നതിനു യാതൊന്നുമില്ലാതെ സ്വവസതിയിൽ സ്വൈരജീവിതം നയിച്ചിരുന്ന ഒരു വിദേശിയെ ഞാൻ സ്വാഗതം ചെയ്യും തന്നെ. അപ്പോൾ മിനിയുടെ അമ്മ മുറിയിൽ കടന്നു് സഗൗരവം "ആ മനുഷ്യനെ സൂക്ഷിച്ചുകൊള്ളണേ" എന്നു് ആവർത്തിച്ചു പറഞ്ഞു. അവർ സ്വതേ ഭീരുവാണു്. തെരുവിൽ എന്തെങ്കിലും ഒരു ശബ്ദം കേട്ടാലുടനെ, അല്ലെങ്കിൽ ആരെങ്കിലും വീട്ടിലേക്കു കയറി വരുമ്പോൾ, കള്ളന്മാരോ, കള്ളുകുടിയരോ, പാമ്പോ, പഴുതാരയോ, കട്ടവായോ, പാററായോ, മറേറാ ആണെന്നു് അവർ മൂന്നുതരം ഉറപ്പിക്കും. അതുപോലെ തന്നെ ഈ വ്യാപാരിയേയും അവർ സംശയിക്കുകയും ഭയപ്പെടുകയും, അവനെ സൂക്ഷിക്കണം എന്നു വീണ്ടും വീണ്ടും എന്നെ ഓർമ്മപ്പെടുത്തുകയും ചെയ്തിരുന്നു. ഞാൻ മന്ദഹസിച്ചുകൊണ്ടു് "വെറുതേ ഭയപ്പെട്ടിട്ടെന്താണാവശ്യം" എന്നു പറയുകയാണെങ്കിൽ അവർ ഗർജ്ജിക്കും "കുട്ടികളെ മോഷ്ടിച്ചുകൊണ്ടു പോയെന്നു നിങ്ങൾ കേട്ടിട്ടില്ലേ? പാണ്ടിയിൽ ചില ആവശ്യങ്ങൾക്കു കുട്ടികളെ ബലികഴിക്കാറുണ്ടെന്നു നിങ്ങൾ അറിഞ്ഞിട്ടില്ലേ? ഈ ഭീമനേപ്പോലിരിക്കുന്ന മനുഷ്യനു് ആ കൊച്ചുകുഞ്ഞിനെ എടുത്തുകൊണ്ടു കടന്നുകളയാൻ അത്രയ്ക്കു പ്രയാസമായിരിക്കുമോ?" ഞാൻ പ്രതിവചിച്ചു. "അതു് അസാദ്ധ്യമല്ലെങ്കിലും അസംഭവ്യമാണു്." എങ്ങിനെയൊക്കെ പറഞ്ഞിട്ടും അവരുടെ ഭയം ശമിച്ചില്ല. എന്തൊക്കെയായിരുന്നാലും റഹിമാൻ—അതായിരുന്നു അവൻെറ പേർ-വീട്ടിൽ വന്നുകൂടെന്നു ഞാൻ വിലക്കിയില്ല.

III

ആണ്ടിൽ ഒരിക്കൽ ജനുവരി മദ്ധ്യത്തിൽ റഹിമാൻ തൻെറ സ്വദേശത്തേക്കു മടങ്ങുക പതിവായിരുന്നു. അതിനാൽ തനിക്കു കിട്ടേണ്ട പണം പിരിക്കുന്നതിനു് അവൻ തെരുവിൽ കടകൾ തോറും നടന്നു. ഈയാണ്ടിൽ അവനു മിനിയെക്കാണാൻ കൂടുതൽ സമയം ലഭിച്ചു. ആരു കണ്ടാലും മിനിയും അവനും തമ്മിൽ എന്തോ രഹസ്യമായ ആലോചനയുള്ളതായി തോന്നും. അവൻ രാവിലെ മിനിയെ കാണാൻ കഴിഞ്ഞില്ലെങ്കിൽ വൈകിട്ടു വരുമായിരുന്നു. അവർ തമ്മിൽ അത്ര സ്നേഹമായിരുന്നു. ഇതെല്ലാം കണ്ടു് എനിക്കും ചെറുതായ ഒരു ഭയം ജനിച്ചു എങ്കിലും, "ഓ പാണ്ടിപ്പറയൻ, ഓ പാണ്ടിപ്പറയൻ" എന്നുള്ള മിനിയുടെ സന്തോഷപ്രദമായ വിളിയും, അവർ ഇരുവരുടെയും കളിയും, ചിരിയും അവർ തമ്മിലുള്ള പ്രായവ്യത്യാസവും എല്ലാം എൻെറ സംശയത്തേയും ഭയത്തേയും ഉന്മൂലനം ചെയ്തു.

പതിവുപോലെ ഞാൻ എൻെറ മുറിയിൽ എന്തോ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. കാലം ശൈത്യം. ജനാലയിൽ കൂടി ബാലാക്കകിരണങ്ങൾ മുറിയ്ക്കുള്ളിൽ കടന്നുവന്നു. മണി എട്ടടിച്ചു. വഴിയിൽ പെട്ടെന്നു് ഒരു ബഹളവും, ആൾക്കൂട്ടത്തിൻെറ തിക്കും തിരക്കും. ഞാൻ പുറത്തേക്കു നോക്കി. രണ്ടു പോലീസുകാർ ഇടത്തും വലത്തും നിന്നു റഹിമാനെ കൊണ്ടുവരുന്നു. അവൻെറ കുപ്പായത്തിൽ അങ്ങുമിങ്ങും നിണമണഞ്ഞിരുന്നു. ഒരു പോലീസുകാരൻെറ കയ്യിൽ രക്തപങ്കിലമായ ഒരു കത്തിയും ഇരുന്നിരുന്നു. ഞാൻ ഗേററിലേക്കോടിച്ചെന്നു് എന്താണെന്ന സംഗതി എന്നന്വേഷിച്ചു. പലരുടെ പക്കൽനിന്നും ലഭിച്ച വാർത്തകളുടെ ചുരുക്കം, റഹിമാനു് ആരോ കുറെ പണം കൊടുക്കാനുണ്ടായിരുന്നു എന്നും, ചോദിച്ചപ്പോൾ റഹിമാനോടു മറെറയാൾ യാതൊന്നും വാങ്ങിയിട്ടേയില്ലെന്നു് അസത്യം പറഞ്ഞു എന്നും, തന്നിമിത്തമുണ്ടായ കലഹത്തിൽ കുപിതനായ റഹിമാൻ മറെറയാളെ കുത്തി മുറിപ്പെടുത്തി എന്നുമാണു്. തൽക്ഷണം മിനി അവിടെ ഓടിക്കൂടി. "ഓ പാണ്ടിപ്പറയൻ, ഓ പാണ്ടിപ്പറയൻ" എന്നുവിളിച്ചു റഹിമാൻ അവളെ നോക്കി. അവൻെറ തോളിൽ ഭാണ്ഡവുമൊന്നും അന്നില്ലായിരുന്നു. അതുകൊണ്ടു് ആനയെപ്പററി ഒന്നും മിനി അയാളോടു ചോദിച്ചില്ല. അവൻ ഗേററിനു സമീപിച്ചപ്പോൾ മിനി ചോദിച്ചു. "താനിപ്പം തൻെറ അമ്മായിയപ്പൻെറ വീട്ടിൽ പോകയാണോ?" "അതേ മകളെ അങ്ങോട്ടു പോവാം" റഹിമാൻ വിലങ്ങു വച്ച കൈ പൊക്കി മിനിയെ കാണിച്ചു. അവനു് ഏക മുഹൂർത്തത്തിൽ ചിരിയും ദുഃഖവുമുണ്ടായി.

കുറെ ഏറെ വർഷത്തേക്കു റഹിമാനെ തടവിലാക്കി. ദിനരാത്രങ്ങളല്ല, ആണ്ടുകൾ പലതു കഴിഞ്ഞു. റഹിമാൻെറ കഥ സ്മൃതിപഥത്തിൽ നിന്നു മാഞ്ഞുമാഞ്ഞുപോയി. ജയിൽവാസമനുഭവിക്കുന്ന-അമ്മായിയപ്പൻെറ വീട്ടിൽ താമസിക്കുന്ന-റഹിമാനെപ്പററിയുള്ള ചിന്ത മിനിപോലും വിസ്മരിച്ചു കഴിഞ്ഞു. മിനിയ്ക്കു് പുതിയ പുതിയ കൂട്ടുകാർ ഉണ്ടായിത്തുടങ്ങി. അവൾക്കു ക്രമേണ പ്രായമായപ്പോൾ സ്നേഹിതകളുമായി നേരമ്പോക്കിൽ ഏർപ്പെട്ടു. അതിനാൽ എൻെറ മുറിയിൽ വരുന്നതിനും സംസാരിക്കുന്നതിനും അവൾക്കു സമയം കുറഞ്ഞു കുറഞ്ഞു വന്നു.

IV

ഒരു വസന്തകാലസുപ്രഭാതം അണഞ്ഞു. മിനിയുടെ വിവാഹം ഇന്നാണു്. ബാലാക്കകാന്തിപ്പുകിട്ടിൽ ആ തെരുവീഥിയാകെ സുവർണ്ണവർണ്ണമായി. അന്നത്തെ സംഗീതാലാപവും, വാദ്യമേളങ്ങളും കേൾക്കുന്തോറും മിനി എന്നെ പിരിഞ്ഞു പോകുന്ന സമയം സമീപിക്കുന്നല്ലോ എന്നുള്ള ചിന്ത എന്നെ വല്ലാതെ വിഷമിപ്പിച്ചു.

എൻെറ മുറിയിൽ ഇരുന്നു ഞാൻ ചില കണക്കുകൾ കുറിക്കുകയായിരുന്നു. ആരോ ഒരാൾ മുറിയ്ക്കകത്തു കടന്നുവന്നു് വളരെ ആദരവോടുകൂടി സലാം ചെയ്തു.

അതു റഹിമാനായിരുന്നു. ആദ്യം എനിക്കു് അവനെ അറിയാൻ കഴിഞ്ഞില്ല. അന്നു് അവനു് മാറാപ്പും ഒന്നുമില്ലായിരുന്നു. അവന്റെ മുടി മുറിച്ചുകളഞ്ഞിരുന്നു. ശരീരം വളരെ മെലിഞ്ഞു പോയി. അവൻ ചെറുതായി ഒന്നു മന്ദഹസിച്ചപ്പോഴാണു് അവനെ ഞാൻ തിരിച്ചറിഞ്ഞതു്. ഞാൻ ചോദിച്ചു. "റഹിമാൻ എന്നാണു വന്നതു്" "ഇന്നലെ വൈകിട്ടു്, എന്നെ ജയിലിൽ നിന്നു വിട്ടു." ഇതുകേട്ട മാത്രയിൽ ഞാൻ വല്ലാതെ വിഷമിച്ചു വശായി. ഇതിനു മുമ്പൊരിക്കലും അന്യനെ മുറിപ്പെടുത്തിയ ഒരുവനോടു് ഞാൻ സംസാരിച്ചിട്ടില്ല. എനിക്കു് അതു് അസഹ്യമാണു്. ഇയാൾ വന്നില്ലായിരുന്നു എങ്കിൽ ഇന്നത്തെ വിവാഹം കുറേക്കൂടി മംഗളകരമായിരുന്നേനേ എന്നെനിക്കു തോന്നി. "വളരെ ജോലിത്തിരക്കിലിരിക്കുകയാണു് വേറെ ഒരു ദിവസം വന്നു കൂടേ" എന്നു ഞാൻ ചോദിച്ചു. അവൻ പോകാൻ ഭാവിച്ചു, വാതിൽക്കൽ ചെന്നപ്പോൾ "ആ കൊച്ചു കുഞ്ഞിനെ ഒന്നു കാണണമെന്നു പറഞ്ഞു. പഴയപോലെ മിനി ഇപ്പോഴും കുഞ്ഞായിരിക്കുമെന്നായിരുന്നു അവന്റെ വിചാരം. അവൻ അവളുടെ "ഓ പാണ്ടിപ്പറയൻ ഓ പാണ്ടിപ്പറയൻ" എന്ന വിളി മനസ്സിൽ വിചാരിച്ചു. പഴയ പോലെ ഇപ്പോഴും പറഞ്ഞു രസിക്കാമെന്നു് അവൻ വിചാരിക്കാതിരുന്നില്ല. എവിടെനിന്നോ കുറെ മുന്തിരിങ്ങയും മററു പഴങ്ങളും അവൻ ഒരു പൊതിയാക്കി കൊണ്ടു വന്നിരുന്നു. ഞാൻ പിന്നെയും പറഞ്ഞു. "ഇവിടെ ഇന്നു് ആരേയും കാണാൻ സൗകര്യപ്പെടുകയില്ല; എല്ലാവക്കും ജോലി അത്യധികമാണു്."

റഹിമാന്റെ മുഖം വാടി. വളരെ വിഷാദത്തോടുകൂടി അവൻ എന്നെ ഒന്നു നോക്കി. സലാം ചെയ്തു. വെളിയിലേക്കു നടന്നു. എനിക്കു വളരെ സങ്കടം തോന്നി. അവനെ വിളിക്കാമെന്നു കരുതി. പക്ഷേ ഞാൻ വിളിക്കാതെ തന്നെ അവൻ തിരികെ വന്നു. അവൻ എന്റെ ഏററവും അടുത്തു വന്നു നിന്നു് "ഈ സാധനങ്ങൾ ഞാൻ കുഞ്ഞിനു കൊണ്ടു വന്നതാണു്, ഇതങ്ങു കൊടുക്കാമോ? എന്നു ചോദിച്ചുകൊണ്ടു് ആ പൊതിയെടുത്തു നീട്ടി. ഞാൻ അതു വാങ്ങി. വില കൊടുക്കാൻ ഭാവിച്ചപ്പോൾ അവൻ എന്റെ കൈയ്യിൽ പിടിച്ചു പറഞ്ഞു.

അവിടുന്നു വളരെ ദയാശീലനാണു്; എന്നെ മറക്കരുതെന്നു മാത്രമേ എനിക്കാഗ്രഹമുള്ളു; എനിക്കു യാതൊന്നും തരേണ്ട. അവിടുത്തേക്കു് ഒരു കൊച്ചു പെൺകുഞ്ഞുണ്ടു്. അവളേപ്പോലൊരു കുഞ്ഞെനിക്കുമുണ്ടു്. അവളെ ഓക്കുമ്പോഴൊക്കെയാണു് ഞാൻ അവിടുത്തെ കുഞ്ഞിനു് ഇതെല്ലാം സമ്മാനിക്കുന്നതു്. അല്ലാതെ ലാഭമുണ്ടാക്കാനല്ല"

റഹിമാൻ ചേപ്പിൽ നിന്നു് മുഷിഞ്ഞ ഒരു കടലാസുതുണ്ടു്, വളരെ സൂക്ഷ്മതയോടു കൂടിയെടുത്തു് നിവത്തു്, കൈകൊണ്ടു തേച്ചു മടക്കെല്ലാം തീത്തു് എന്റെ മേശമേൽ വച്ചു. അതിൽ ഒരു കൊച്ചു കൈവിരലടയാളമുണ്ടായിരുന്നു. മററൊന്നും ഉണ്ടായിരുന്നില്ല. വിരലിൽ മഷി പുരട്ടി പതിച്ചെടുത്ത വെറുമൊരടയാളം. ഈ കടലാസുതുണ്ടു് റഹിമാൻ എപ്പോഴും കൊണ്ടു നടക്കും. അതു് എപ്പോഴും അവന്റെ ചേപ്പിൽ, തന്റെ ഹൃദയത്തോടു തൊട്ടു് അവൻ സൂക്ഷിച്ചു വയ്ക്കും. കാരണം അവൻ വിദേശയാത്ര ചെയ്യുമ്പോൾ അവന്റെ വാത്സല്യമേറിയ ഓമനക്കുഞ്ഞിനെ ഓമ്മയിൽ വയ്ക്കുന്നതിനാണു്.

എന്റെ കണ്ണിൽ നിന്നു രണ്ടു മൂന്നു തുള്ളി ചുടുബാഷ്പം നിലം പതിച്ചു. അവൻ വെറുമൊരു പാണ്ടിക്കാരൻ. വ്യാപാരിയാണെന്നുള്ള വസ്തുത ഞാൻ പാടെ വിസ്മരിച്ചു. അവനും എന്നേപ്പോലെ തന്നെ. എന്നിൽ എന്താണു മേന്മ. അവനും ഒരു പിതാവു്. അനേകശതം മൈൽ ദൂരെ സ്ഥിതിചെയ്യുന്ന അവന്റെ പാവ്വതി—അതെ അതായിരുന്നു അവന്റെ കുഞ്ഞിന്റെ പേർ—യെപ്പററി അവൻ ഓക്കുമ്പോൾ എന്റെ മകൾ മിനിയെപ്പററി ഞാനും ഓത്തു.

ഉടനെമിനി വരാൻ ഞാൻ ആളയച്ചു അകത്തുനിന്നു് അനേകം പ്രതിബന്ധങ്ങൾ വന്നു. അവ പ്രതിബന്ധങ്ങളായി എനിക്കു തോന്നിയില്ല. മിനി വരിക തന്നെ വേണം. ചുവന്ന ഒരു സിൽക്കുസാരി ധരിച്ചു്, നമ്രമുഖിയായി, വധുക്കളിൽ സാധാരണ കാണാറുള്ള ലജ്ജാഭാവത്തോടുകൂടി, സാവധാനത്തിൽ മിനി പ്രവേശിച്ചു്, എന്റെ സമീപം നിന്നു. കുഞ്ഞായിരുന്ന മിനിയുടെ ഇപ്പോഴത്തെ സ്ഥിതികണ്ടു്, പഴയ മൈത്രിയെ ഓക്കാൻ കഴിയാതെ റഹിമാൻ കുറെ നേരം നിന്നു പോയി. അനന്തരം അവൻ പുഞ്ചിരി തൂകിക്കൊണ്ടു ചോദിച്ചു. "കുഞ്ഞേ നീ അമ്മായിയപ്പന്റെ വീട്ടിൽ പോകയാണോ?" ഇപ്പോൾ മിനിക്കു് ആ വാക്കിന്റെ അർത്ഥം നല്ലവണ്ണം അറിയാം. പണ്ടു കൊടുത്ത തരത്തിലുള്ള ഉത്തരം കൊടുക്കാൻ അവൾക്കു സാധിച്ചില്ല. അവൾ ലജ്ജിച്ചു് ക്ഷിതിതലനിക്ഷിപ്തചക്ഷുസ്സോടുകൂടി അസ്സൽ മണവാട്ടിയായി അവിടെ നിന്നു.

റഹിമാനും മിനിയും തമ്മിൽ ഉണ്ടായ ആദ്യത്തെ സമ്മേളനം മുതൽ ഇന്നുവരെയും നടന്ന വസ്തുതകളെല്ലാം ഞാൻ എണ്ണിഎണ്ണി ഓത്തു. മിനിഎന്റെമുറിയിൽ നിന്നു പോയി. റഹിമാൻ ദീഘനിശ്വാസത്തോടുകൂടി നിലത്തിരുന്നു. നിശ്ചയമായും അവന്റെ കുഞ്ഞും ഇതുപോലെ വളന്നിരിക്കുമെന്നും, മിനിയുടെ അവസ്ഥ തന്റെ പാവ്വതിക്കും വന്നു ചേന്നിരിക്കാമെന്നും, അവൻ ചിന്തിച്ചിരിക്കണം. ആ വിചാരഭാരം കൊണ്ടായിരിക്കാം അവനു നിൽപുറയ്ക്കാഞ്ഞതു്.

വിവാഹത്തിന്റെ വിശേഷമായ ചടങ്ങുകൾ ആവിർഭവിച്ചു. റഹിമാൻ ഇരുന്ന ഇരുപ്പിൽ അവിടെ ഇരിക്കുന്നു. അവന്റെ മനസ്സു് പാണ്ടിയിലെത്തി തന്റെ മകളെ ശുശ്രൂഷിക്കുകയാണു്. പക്ഷെ അവൻ എങ്ങിനെ അവിടെ എത്തും. ഞാൻ റഹിമാനെ വിളിച്ചു്, മേശ തുറന്നു് ഒരു കറൻസി നോട്ടെടുത്തു് കൊടുത്തു പറഞ്ഞു. "നീ പോയി നിന്റെ ഓമനമകളെ കാണുക."

( * മഹാകവി ടാഗ്ഗുറിന്റെ "കാബൂളിവാല" എന്ന കഥയെ ഉപജീവിച്ചു് എഴുതിയതു്.)



## പ്രതീക്ഷ.

(ജി. കുമാർ)

(കാകളി)

ആനന്ദദേവതേ! താവകാശ്ലേഷത്തി-
നായിട്ടു ഞാനെത്ര കാത്തുവാണീടിനേൻ? ...
പൊൻ ചക്രവാളത്തിനപ്പുറം നിൻ ചാരു
മഞ്ജീരശിഞ്ജിതം കേൾക്കും ചിലപ്പോൾ ഞാൻ
അപ്പൊഴെൻ ചിത്തത്തിൽ വിദ്യുത്പ്രവാഹമൊ
ന്നെത്തിടും; പെട്ടെന്നു ശൂന്യമായ് തീൎന്നിടും:
പിന്നെയും ധ്യാനനിരതനായ് ഞാനിങ്ങു
നിന്നാദ്യദർശനം കാംക്ഷിച്ചു വാണിടും........
എങ്കിലു,മെത്ര ഭജിച്ചിട്ടുമോമലേ!
നിൻകമ്രരൂപമെൻ മുമ്പിലെത്തീലഹോ!
മൊട്ടിട്ടു നിൽക്കുമെന്നാശാലതികയിൽ
തട്ടുന്നതെന്നു നിൻ മന്ദഹാസപ്രഭാ?
എത്രനാളീവിധം നിന്നെയും കാത്തുകാ-
ത്തിത്തപോവൃത്തിയിൽ ജീവിതം പോക്കണം?
അല്ലിനി, യല്ലലാമല്ലിലനാരതം
വല്ലായ്മയോടെ വസിക്കണോ ഞാൻ ശുഭേ?........
അല്ലെങ്കിൽനീയും വെറുമൊരു പാഴ്സ്വപ്ന-
മല്ലെന്നതാർ കണ്ടു മായാസ്വരൂപിണീ?........
പൊയ്പ്പോയകാലങ്ങളിപ്പൊഴുമെന്മനോ-
ദർപ്പണം തന്നിൽതെളിഞ്ഞു കാണുന്നു ഞാൻ
സല്ലാപലോലയായ് സാമോദമന്നു നീ
സന്തതമെന്നടുത്തുല്ലസിച്ചില്ലയോ?........
അന്നെനിക്കായി നീ തീർത്തു തന്നീടിനാൾ
സുന്ദരമാമൊരു പുഷ്പരമ്യാതലം........
നിന്നിലെന്മാവലിഞ്ഞലിഞ്ഞങ്ങനെ
അന്നുനിൻ പര്യായമായിലസിച്ചു ഞാൻ
സ്വയം തന്നെയപ്പൂർവ്വകാലത്തെ നീ
വിസ്മരിച്ചീവിധം വർത്തിപ്പതെന്തയേ?
അന്നിലയ്ക്കിന്നു മെന്നന്തികത്തിങ്കൽനീ
വന്നൊന്നു നിന്നാലോ ധന്യനായ്ത്തീർന്നു ഞാൻ
നിൻപാണിപല്ലവസ്പർശമേറ്റൊന്നിനി
നിച്ചിലും കോൾമയിർക്കൊണ്ടു മിന്നാവുമേൽ!
മൊട്ടിട്ടു നില്പുമെന്നാശാലതികയിൽ
തട്ടിയെന്നാകിൽ നിൻ മന്ദഹാസപ്രഭാ!........
അല്ലിനിയല്ലലാമല്ലിലനാരതം
വല്ലായ്മയോടെ വസിക്കണോ ഞാൻ ശുഭേ?........
അല്ലെങ്കിൽ നീയും വെറുമൊരു പാഴ്സ്വപ്ന-
മല്ലെന്നതാർ കണ്ടുമായാസ്വരൂപിണീ?........
സന്തതമെൻസഹചാരിയായ് വാഴുവാൻ
സന്താപമുണ്ടിതാ നിൽപ്രസന്നഭായായ്:
എങ്കിലുമെന്മനം വെമ്പുന്നു നിന്നുടെ-
യങ്കതലത്തിങ്കൽ വിശ്രാന്തിനേടുവാൻ........
പിന്നെനീയെന്തിന്നൊളിച്ചു കളിക്കുന്നി-
തെന്നെ മിരട്ടുവാൻ മാത്രമായ്ത്തന്നെയോ?........
നിന്നിൽ നിന്നെന്നെ മറയ്ക്കും യവനിക-
യെന്നൊന്നു മാറുവാനുന്നിടും നീയയേ?........
അല്ലെൻറയാശതൻ കാദംബിനീ കുലം
കാലമാം കൈലാസസാനുവിൽ തട്ടിഹാ!........
ബാഷ്പബിന്ദുക്കളായ് വർഷിച്ചുമന്മനം
നിഷ്ഫലമായി ദ്രവിപ്പിച്ചിടേണമോ?........
അല്ലെങ്കിലെൻ ചിത്തചോരണം ചെയ്യുവാ-
നുല്ലസിച്ച മൃഗതൃഷ്ണയല്ലല്ലനീ?........

---

## അശുഭദൃക്കുകൾ.

### ജീവിതത്തിലെ രസംകൊല്ലികൾ.

(കുഞ്ഞൻ തെയ്യൂടവിൽ ബി. ഏ. ബി. എൽ.)

അന്ധകാരപരിപൂർണ്ണമായ ലോകം—ദുരിതസമ്പൂർണ്ണമായ മനുഷ്യായുസ്സ്; അതിന്റെ ഓരോ വശവു പിമ്പോട്ടു മറിച്ചുനോക്കിയാൽ ജീവിതാവസരത്തിൽ വിജയം നേടുവാനായിച്ചെയ്യു നിരവധി വിഫലശ്രമങ്ങളുടെ ചുരുങ്ങിയ ചരിത്രങ്ങളെ കാണ്മാനുള്ളു. തല നീറിപ്പുകയുന്നു. ഹൃദയത്തിൽ ഇരുളടയുന്നു. കരചരണങ്ങൾ തളരുന്നു. സുദീർഘമായ ആ രാജപാതയുടെ അരികിൽ സ്തംഭിച്ചുവീണ ആ ഹതഭാഗ്യൻ പിമ്പോട്ടു നോക്കുന്നു. നിരാശ! നിരാശ! ലക്ഷ്യം കരഗതമായിപ്പോയി എന്നോർത്തു് സമാശ്വസിച്ച ആ ഘട്ടങ്ങളോർത്തു് അവൻ ദീർഘശ്വാസം വിടുന്നു. അവന്റെ ദൃഷ്ടികൾ ഇടയ്ക്കിടെ മുമ്പോട്ടു പായുന്നു. സർവ്വത്ര അന്ധകാരം: ആ ഘോരതമസ്സിനെ ഭേദിച്ചുകൊണ്ടു് ഒരു നേരിയ സുവർണ്ണകിരണം അദ്ധ്വഗനോടണയുന്നു—ശുഭപ്രതീക്ഷ. ഈ അന്ധകാരയവനികയ്ക്കപ്പുറത്തു് ദിവ്യജ്യോതിസ്സുകൾ ഉജ്ജ്വലമായി പ്രകാശിക്കുന്ന ഒരു പ്രഭാമണ്ഡലമുണ്ടത്രെ! ആ സുവർണ്ണകിരണം ഇരുളടഞ്ഞ ഹൃദയത്തിൽ കടക്കുന്നു. അദ്ധ്വഗൻ പിടഞ്ഞെഴുന്നേറ്റു് വീണ്ടും ഓട്ടമായി.

ശുഭപ്രതീക്ഷ; അതൊന്നു മാത്രമാണു് ലോകചക്രഭ്രമണത്തിനു് സഹായകമായിരിക്കുന്ന സ്നേഹദ്രവ്യം. മനുഷ്യജീവിതത്തിലെ ഭൂതകാലവ്രണങ്ങളെ സുഖപ്പെടുത്തുന്ന ദിവ്യഔഷധവും അതുതന്നെ. വാടിത്തളർന്ന ശരീരത്തിനും മനസ്സിനും നവോന്മേഷം നൽകി പ്രയാണം തുടരുവാൻ പ്രേരിപ്പിക്കുന്ന ഉന്മാദകപാനീയവും അതുതന്നെയാണു്. നാളെയെക്കുറിച്ചുള്ള ആശ, അതു ഈശ്വരദത്തമാണു്; പ്രകൃതിസിദ്ധമാണു്.

പക്ഷെ ചിലരുണ്ടു്—ശുഭപ്രതീക്ഷയില്ലാത്തവർ-അവർ അശുഭദൃക്കുകളാണു്. ജീവിതം അവർക്കൊരു ഒഴിയാത്ത ഭാരമായി തോന്നുന്നതിൽ അത്ഭുതപ്പെടാനുമില്ല. അവർ ജീവസന്ധാരണം ചെയ്യുന്നതു തന്നെ ആത്മഹത്യയ്ക്കു പറ്റിയ മാർഗ്ഗങ്ങളൊന്നും തല്ക്കാലം തോന്നാത്തതുകൊണ്ടാണെന്നു പറയാം. നിങ്ങൾ നാലുപേരുകൂടി ആലോചിക്കയാണു്. 'നമുക്കൊരു വായനശാല തുടങ്ങണം. ദേശത്തുള്ളവർക്കെല്ലാം ഒരനുഗ്രഹമായിത്തീരുമല്ലോ. നിവൃത്തിയുള്ളവരെല്ലാം ഈരണ്ടണ സംഭാവന ചെയ്യണം' എന്നു്. ദേശത്തുള്ള ഒരു മാന്യനെ നിങ്ങൾ സമീപിക്കുന്നു. "സാർ ഞങ്ങളുടെ വായനശാലക്കമ്മറ്റിയുടെ പ്രസിഡണ്ടായിരിക്കണം. വേണ്ട സഹായങ്ങളെല്ലാം ചെയ്യണം." നിങ്ങൾ പറഞ്ഞവസാനിപ്പിക്കുന്നതിനു് മുമ്പു് ആ പ്രമാണി തട്ടിവിടും. "ഛേയ് ഞാനില്ല. ഞാനില്ല. വെറുതെ വഴക്കും വയ്യാവേലിയുമുണ്ടാക്കുവാനുള്ള വേല. ആരും കാൽച്ചക്രം തരികയില്ല. തന്നാൽത്തന്നെ ഒടുവിൽ കീറിയും മുറിച്ചും കണക്കുപറച്ചിൽ തുടങ്ങും. സ്ഥാനങ്ങൾക്കു പിടിയും വലിയുമാകും. ഈ മല്ലിനൊന്നും പോകണ്ടാ. നിങ്ങൾക്കു വേറെ തൊഴിലൊന്നുമില്ലേ!" ഇതാണു് ഗണപതിക്കു കുറിച്ചപ്പൊഴെ കിട്ടിയ ആശീർവാദം. നിങ്ങൾ സലാം പറഞ്ഞു് പിരിഞ്ഞാലും ആ പ്രമാണി അടങ്ങുകയില്ല. കാണുന്നവരോടെല്ലാം വായനശാല കൊണ്ടുണ്ടാകുന്ന ദോഷങ്ങളെ സംബന്ധിച്ചു് പ്രസംഗം തുടങ്ങും. ഒടുവിൽ വേണമെന്നും വേണ്ടെന്നും രണ്ടുകക്ഷികളാകും. എന്നാൽ ആ മരത്തലയനു് ഭാവിഫലങ്ങളെ സംബന്ധിച്ചു് ഇത്ര വലിയ ഭയമായിരുന്നെങ്കിൽ "എനിക്കു് സ്ഥാനമൊന്നും ഏല്ക്കാൻ സൗകര്യമില്ല. രണ്ടണ തന്നേക്കാം. നിങ്ങളൊക്കെ നടത്തിക്കോളീൻ" എന്നു പറഞ്ഞു് ഒഴിഞ്ഞു് ഉപദ്രവമുണ്ടാക്കാതെ വല്ല ഗുണവും വരുന്നെങ്കിൽ വന്നുകൊള്ളട്ടെ എന്നു വിചാരിച്ചുകൊണ്ടിരുന്നാൽ പോരെ? വായനശാലകൊണ്ടുണ്ടാകാവുന്ന ഗുണങ്ങളൊന്നും ആ തലമണ്ടയിൽ ഉദിക്കയില്ല.

ഇപ്രകാരമാണു് മിക്കവാറും പൊതുക്കാര്യങ്ങളുടെ പോക്കു്. യാതൊരു കാര്യ

ത്തിന്റെയും നല്ലവശം എത്രമനുഃപൂർവ്വം ശ്രമിച്ചാലും കാണാൻ സാധിക്കാത്തവർ എവിടെയുമുണ്ട്. അത്താഴം മുടക്കുന്ന നീർക്കോലികളാണ് ഇക്കൂട്ടർ. സുപ്രസിദ്ധനായ ഒരു മഹാനെ യഥോചിതം സ്വീകരിച്ചു അനുമോദിക്കുന്നതിനുള്ള വട്ടങ്ങൾ ചില പൊതുക്കാര്യപ്രസക്തന്മാർ കൂട്ടിക്കൊണ്ടു നിൽക്കുകയായിരുന്നു. ഒരു അത്ഭുതദൃക്ക് അവിടെയെത്തി. കുറെ നേരത്തേക്കു മൗനമായി നിന്നു് അവിടുത്തെ അലങ്കാരങ്ങളും ക്രമീകരണങ്ങളുമെല്ലാം നോക്കിക്കണ്ടു. പെട്ടന്നു് അദ്ദേഹം പൊട്ടിയൊരു ചിരി. വെറും ചിരിയെന്നല്ല, കൈകൊട്ടി തലയാട്ടിച്ചിരിച്ചു. കാര്യമെന്തന്നറിവാനായി അവിടെയുണ്ടായിരുന്നവരെല്ലാം അടുത്തുകൂടി. ആ മഹാനുഭാവൻ പറയുകയാണ് "നിങ്ങളെന്തു മറയത്തരമാണ് ഈ കാണിക്കുന്നതു്? നാളെ രണ്ടുമണിക്കു് അദ്ദേഹം വന്നില്ലെങ്കിലെന്തുചെയ്യും? ഇതൊക്കെ വെറുതേയല്ലേ?" ഇത്തരം ബുദ്ധിമാന്മാരെ കൂട്ടുപിടിച്ചാൽ ലോകത്തിലൊരു കാര്യവും നടപ്പില്ലെന്നുള്ളതിനു രണ്ടുപക്ഷമില്ല.

"ചേട്ടാ, ഒരു ബാങ്കു തുടങ്ങണമെന്നു വിചാരിക്കുന്നു, എന്താ കൊള്ളാമോ?" നിങ്ങൾ ഒരു അയൽക്കാരനോടു ചോദിക്കയാണ്. "ശിവ, ശിവ, ബാങ്കോ ഒരിക്കലും വേണ്ടാ, കണ്ടില്ലേ ബാങ്കെല്ലാം തകർന്നതു്. എന്നായാലും നഷ്ടത്തിലെ തീരൂ. കുട്ടനു് ബാങ്കും വേണ്ടാ ചിട്ടിയും വേണ്ടാ" എന്നാണ് ആ സ്നേഹിതന്റെ മറുപടി.

'എന്നാൽ ഒരു കച്ചവടമായാലോ?'

അതും വേണ്ടാ. കച്ചവടമായാൽ കടം കൊടുക്കാതെ സാധിക്കയില്ല. ഒടുവിൽ കയ്യിലിരുന്നതു് കൊടുത്തേച്ചു് വല്ലവന്റെയും പുറകേ നടക്കേണ്ടി വരും. നമുക്കതിന്റെ ആവശ്യമെന്താ? ഇങ്ങനെ ഓരോ വ്യവസായത്തെയും അദ്ദേഹം യുക്തിപൂർവ്വം എതിർക്കും. കയ്യിലുള്ള പണം കുഴിച്ചുമൂടി വച്ചുകൊണ്ടു് സ്വസ്ഥമായിരുന്നുകൊള്ളുകയാണ് ഏററവും നല്ലതെന്നു് നിങ്ങളെ അദ്ദേഹം ബോദ്ധ്യപ്പെടുത്തും. ബാങ്കുകൊണ്ടോ, ചിട്ടികൊണ്ടോ കച്ചവടംകൊണ്ടോ അഭിവൃദ്ധി പ്രാപിച്ചിട്ടുള്ള യാതൊരുത്തരുടെയും കാര്യം അദ്ദേഹത്തിന്റെ ഓർമ്മയിൽ വരികയില്ല. തേജോമയവും സുന്ദരവുമായി നിങ്ങൾ മുമ്പിൽക്കണ്ട ആ ഭാവി ഇരുളടഞ്ഞതായി പ്രത്യക്ഷപ്പെടുന്നു. ഇങ്ങനെയുള്ളവരുടെ കൂട്ടുകെട്ടിൽ അകപ്പെട്ടുപോയാൽ ജീവിതപുരോഗതി നിലച്ചുപോകുമെന്നുള്ളതിനു തർക്കമില്ല.

"ചെറുക്കൻ തോററു പോയാൽ ആണ്ടിൽ രൂപാ എത്രയാണ് നഷ്ടപ്പെടുന്നതു്? ജയിച്ചാൽ തന്നെ പഠിത്തത്തിനിടയ്ക്കു ചത്തുപോയാൽ ഇറക്കിയതു മുഴുവൻ നഷ്ടമല്ലേ" എന്നുള്ള ചിന്തകൊണ്ടു മാത്രം മകനെ ഉപരിപഠനത്തിനയയ്ക്കാത്ത ഒരു തന്തയുണ്ടെന്നു ഈയിടെ കേൾക്കയുണ്ടായി. ഒരു അമ്മാവൻ പറഞ്ഞു:

"കൊച്ചുരാമാ, ഈ പ്രമാണം നീ നാളെ വക്കീലിന്റെ കയ്യിൽ കൊണ്ടുപോയി കൊടുക്കണം. മറക്കരുതു്. കാലഹരണത്തിനു് ഇനിയും ദിവസം രണ്ടോ മൂന്നോ മാത്രമേയുള്ളു." അനന്തിരവൻ മൂളിക്കേട്ടു. അമ്മാവൻ ഭാര്യവീട്ടിലേക്കും പോയി. നാലഞ്ചുദിവസങ്ങൾ കഴിഞ്ഞു് അദ്ദേഹം മടങ്ങിവന്നു.

'കൊച്ചുരാമാ വക്കീലിനെ കണ്ടോ?'

ഇല്ലമ്മാവാ? അദ്ദേഹം ഈ വഴിയെ പോകുമ്പോൾ കണ്ടു കാര്യം പറഞ്ഞുകൊള്ളാം"

"അയ്യോടാ വിഢ്ഢി, രൂപാ രണ്ടായിരം വെള്ളത്തിലായല്ലോ. നീ, എന്തെടാ പോകാഞ്ഞതു്?

അമ്മാവാ കടത്തുകടവു കടന്നു വേണം പോകാൻ. അവിടെ വള്ളം കിട്ടിയില്ലെങ്കിലോ?

"കഴുവേറീ, അവിടെ സർക്കാരുവള്ളമുണ്ടല്ലോ?"

"വള്ളം കിട്ടിയാൽതന്നെ അദ്ദേഹത്തിന്റെ വീട്ടിലൊരു കടിയൻ പട്ടിയുണ്ടു്. അതുകേറി പിടിച്ചാലെന്തുചെയ്യും? പട്ടി കടിച്ചില്ലെന്നു തന്നെയിരിക്കട്ടെ. ഞാൻ അവിടെ ചെല്ലുമ്പോൾ അദ്ദേഹം അവിടെയില്ലെങ്കിലോ? ഇനിയും നമ്പരു കൊടുത്താൽ തന്നെ നമുക്കു് ദോഷമായി വിധിയുണ്ടായാലെന്തുചെയ്യും? അതുകൊണ്ടു് ഈ മല്ലിനൊന്നും പോകണ്ടാ. ആ ഇടപാടുകാരൻ പത്തിരുനൂറുരൂപാ തന്നേക്കാമെന്നു പറഞ്ഞു. അതു മതി"

"ഈശ്വരാ ഈ മാടനെ ഭൂമിക്കു ഭാരമായി അധികം വച്ചുകൊണ്ടിരിക്കരുതേ" എന്നു് ആ അമ്മാവൻ മനംനൊന്തു പ്രാർത്ഥിക്ക തന്നെചെയ്തു.

വേറൊരു തരക്കാരുണ്ടു്; യാതൊന്നിന്റേയും മനോഹരത കാണ്മാൻ കഴിയാത്തവർ. അത്തരത്തിലൊരുവൻ നിങ്ങളുടെ വീട്ടിൽ വന്നെന്നിരിക്കട്ടെ. മനോഹരമായ വീടും പരിസരങ്ങളും കണ്ടു നിങ്ങൾ അദ്ദേഹത്തെ വേണ്ടപോലെ സൽക്കരിച്ചു. അദ്ദേഹം അവിടെ കുറേ വിശ്രമിച്ചുശേഷം പോകുന്നു. പക്ഷെ ആരെക്കണ്ടാലും നിങ്ങളുടെ മറപ്പുരയിലെ ദുർഗ്ഗന്ധത്തെക്കുറിച്ചേ അദ്ദേഹം പറകയുള്ളു! സൗന്ദര്യവതിയായ ഒരു യുവതിയെക്കണ്ടെന്നിരിക്കട്ടെ. അവളുടെ പനങ്കുലയ്യൊത്ത വാർകൂന്തലിനെപ്പററിയോ, കുവലയനയനങ്ങളെക്കുറിച്ചോ, ചെഞ്ചുണ്ടുകളെക്കുറിച്ചോ ഒന്നുമല്ല അദ്ദേഹത്തിനു പറയാനുള്ളതു്. വലത്തുകാലിന്റെ നഖത്തിന്മേലുള്ള ഒരു കറുപ്പിനേക്കുറിച്ചുമാത്രം.

ഭൂമിക്കു ഭാരം കൂട്ടുന്നതിനു മാത്രം പ്രയോജനമുള്ള പ്രത്യേകസൃഷ്ടികളാണ് ഇപ്രകാരമുള്ള "അത്ഭുതദൃക്കുകളെന്നു മാത്രം തൽക്കാലം പറഞ്ഞുകൊള്ളുന്നു. ആളിനെ വേണ്ടവണ്ണം അറിഞ്ഞാൽ പിന്നെ ഇവരോടു് അടുക്കുന്നതു് ഒരിക്കലും ബുദ്ധിയല്ല. ജീവിതത്തിലെ "രസംകൊല്ലി"കളാണ് ഇവർ.

# കാവ്യകാരൻ.

(ആർ. ബാലകൃഷ്ണൻ, കുത്താട്ടുകുളം)

കേവലമെന്നെ ഭജിക്കുവാൻ ഞാനൊരു
ദേവകുമാരനല്ലോമലാളെ!
കാമുകനല്ലഞാൻ സോദരീ! പിന്നെയി-
പ്രേമപുഷ്പാഞ്ജലിയെന്തിനായി?
ഞാനൊരധഃകൃതനല്ലലിൻ-ഗംഭീര-
കാനനം തന്നിലലഞ്ഞിടുന്നോൻ
കണ്ണുനീരിന്റെ കവിതയെഴുതുവോൻ
മന്നിനെ വിണ്ണാക്കും കാവ്യകാരൻ
ജീവിതഭാരം ചുമന്നു വിവശനായ്
ഭാവിയിൽ നിൽക്കും ചുമട്ടുകാരൻ
പാരം നിരാശതൻ നർത്തനരംഗമായ്
പാരിനെക്കാണുന്ന ഭാഗ്യഹീനൻ
എന്നെ മറന്നാലുമോമലേ! നീയൊരു
പൊന്നശോകത്തിൽ പടരുവാനായ്
പാവനേനീയൊരു ഭാഗ്യലതികയായ്
പൂവിട്ടു നിൽക്കും "വസന്തകാലം"
കാണുവാൻ ഭാഗ്യമെനിക്കുലഭിക്കുകിൽ
ഞാനതുകൊണ്ടു് കൃതാർത്ഥനായി

# "നാമലിംഗാനുശാസനം."

## അമരസിംഹൻ ബുദ്ധമതക്കാരനായിരുന്നുവോ?

(വിദ്വാൻ, ഏ. എൻ. പി. പണിക്കർ)

നേപ്പാളരാജ്യത്തിൽ പെട്ടവിശാലം എന്ന സ്ഥലത്താണ് അമരസിംഹൻ ജനിച്ചത് എന്ന് ഒരു അഭിപ്രായമുണ്ട്. ഈ അഭിപ്രായത്തോടനുബന്ധിച്ച് ശ്രീ ശങ്കരാചാര്യരും അമരസിംഹനും സമകാലീനന്മാരായിരുന്നു എന്നും വിശാലനഗരത്തിലുള്ള ഒരു സരസ്വതീക്ഷേത്രത്തിൽ വച്ച് ഒരു വാരം മുഴുവൻ ഇവർ തമ്മിൽ വാദം നടന്നുവെന്നും ഒടുവിൽ അമരസിംഹൻ തോൽപ്പിക്കപ്പെട്ടു എന്നും കൂടി പറഞ്ഞുകാണുന്നു. അമരസിംഹന്റെ ജീവിതകാലം ഏ. ഡി. 6-ാംശതകത്തിലാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുള്ളതിനാൽ അദ്ദേഹം ശങ്കരാചാര്യരുടെ സമകാലീനനായിരുന്നുവെന്നുള്ളതിനു അടിസ്ഥാനമുണ്ടെന്നു തോന്നുന്നില്ല. മേല്പറഞ്ഞ ഐതിഹ്യത്തെ മാത്രം അവലംബിച്ച് അമരസിംഹൻ വിശാലദേശവാസിയായിരുന്നുവെന്ന് തീരുമാനിക്കുന്നതിൽ സംശയിക്കേണ്ടിയിരിക്കുന്നു. ചന്ദ്രഗുപ്തദ്വിതീയന്റെ കാലം വരെ ഗുപ്തരാജ്യത്തിന്റെ തലസ്ഥാനം പാററ്നാ (പാടലീപുത്രം) ആയിരുന്നു. അദ്ദേഹമാകട്ടെ അയോദ്ധ്യ തന്റെ തലസ്ഥാനനഗരിയായി സ്വീകരിച്ചുവെന്ന് ഒരു പക്ഷക്കാരും മാൾവായിലുള്ള ഉജ്ജയിനിയായിരുന്നുവെന്ന് വേറൊരു പക്ഷക്കാരും അഭിപ്രായപ്പെടുന്നു. ഇതല്ലാതെ ഗുപ്തരാജാക്കന്മാരുടെ തലസ്ഥാനം മറെറാരു നഗരിയിലേക്ക് മാററിയിട്ടുള്ളതായി കാണുന്നില്ല. ഈ സ്ഥിതിക്ക് പാടലീപുത്രം, അയോദ്ധ്യ, ഉജ്ജയിനി എന്ന സ്ഥലങ്ങളിൽ ഏതെങ്കിലും ഒന്നായിരിക്കണം, രാജകൊട്ടാരത്തോട് ബന്ധമുള്ള അമരസിംഹന്റെ ജന്മദേശമെന്നു വിചാരിക്കാവുന്നതാണ്.

അമരസിംഹന്റെ ബ്രാഹ്മണസഹോദരനായിരുന്ന വരാഹമിഹിരൻ ഉജ്ജയിനിക്കാരനായിരുന്നു എന്നുള്ളത് നിരാക്ഷേപമായി സമ്മതിക്കപ്പെട്ടിട്ടുള്ളതാണ്. ഈ സ്ഥിതിക്ക് അമരസിംഹന്റേയും ജനനസ്ഥലം ഉജ്ജയിനിയാണ് എന്ന് വിചാരിക്കുന്നതാണു കൂടുതൽ സാംഗത്യമെന്നു തോന്നുന്നു. വാരിവർഗ്ഗത്തിൽ നദികളുടെ പേരു പറയുന്ന കൂട്ടത്തിൽ ഉത്തരഇൻഡ്യയിലെ പല പ്രധാനപ്പെട്ട നദികളേയും അവഗണിച്ച് മാൾവായുടെ ഉത്തരദക്ഷിണഭാഗങ്ങളിൽ കൂടി ഒഴുകുന്ന യമുനയുടേയും നർമ്മദയുടേയും പര്യായശബ്ദങ്ങൾ പറഞ്ഞിരിക്കുന്നത് അദ്ദേഹത്തിന്റെ ജനനസ്ഥലം മാൾവായിൽ ഉൾപ്പെട്ട ഉജ്ജയിനിയാണെന്നുള്ള അഭ്യൂഹത്തെ അല്പം ബലപ്പെടുത്തുന്നുണ്ട്. ഏതായാലും വിദ്വൽശിരോമണിയായിരുന്ന ഈ മഹാന്റെ ജന്മദേശമെങ്കിലും ഖണ്ഡിതമായി അറിവാൻ നമുക്കു സാധിക്കുന്നില്ലല്ലോ എന്നോർത്ത് വ്യസനിക്കുകയല്ലാതെ ഗത്യന്തരമില്ല.

അമരസിംഹൻ എന്ന നാമധേയത്താൽ നാം അറിയപ്പെടുന്ന ഈ മഹാപണ്ഡിതന്റെ യഥാർത്ഥ നാമധേയം എന്തായിരുന്നു? അമരകോശത്തിന്റെ ശ്രീകണ്ഠീയ വ്യാഖ്യാനത്തിൽ

"ദുർഗ്ഗസിംഹഃപ്രചരിതേ
നാമലിംഗാനുശാസനേ
ലഭതേ സ്മാമരോപാധിം
രാജേന്ദ്രാ ദ്വിക്രമാൽ പുനഃ"

എന്ന പദ്യം കാണുന്നു. അമരകോശത്തിന്റെ യഥാർത്ഥ നാമധേയം 'നാമലിംഗാനുശാസനം' എന്നാണ്. ഈ നാമലിംഗാനുശാസനം നിർമ്മിച്ച് ദുർഗ്ഗസിംഹൻ, വിക്രമാദിത്യമഹാരാജാവിനു സമർപ്പിച്ചു എന്നും ഗ്രന്ഥത്തിന്റെ മാഹാത്മ്യത്തേയും രചനാവൈഭവത്തേയും കണ്ടു സന്തോഷിച്ച് അദ്ദേഹം ദുർഗ്ഗസിംഹന് 'അമരസിംഹൻ' എന്ന ബഹുമാനസൂചകമായ നാമധേയം കല്പിച്ചുകൊടുക്കുകയും ചെയ്തു എന്ന് ഒരു ഐതിഹ്യം ഉണ്ട്. ഇതിനെ മേല്പറഞ്ഞ പദ്യം സ്ഥിരീകരിക്കുകയും ചെയ്യുന്നു. എക്കാലവും പ്രയോജനപ്രദമായ ഒരു ഉടലിൽ ഗ്രന്ഥം രചിച്ചതിനാൽ ദുർഗ്ഗസിംഹൻ ചിരം ജീവിയായിത്തന്നെ ഇരിക്കും എന്നുള്ള അർത്ഥത്തിലാണ് 'അമരസിംഹൻ' എന്ന ബഹുമാനനാമധേയം വിക്രമാദിത്യൻ കല്പിച്ചുകൊടുത്തതെന്നു വിചാരിക്കാവുന്നതാണ്. ഇ ഇതിനെ തുടർന്ന് ദുർഗ്ഗസിംഹൻ അമരസിംഹനും, നാമലിംഗാനുശാസനം അമരകോശവും ആയി തീർന്നു. സിംഹൻ എന്നുള്ളതിനു ശ്രേഷ്ഠൻ എന്നു വിവക്ഷയുള്ളു.

അമരസിംഹൻ ഏതു മതക്കാരനായിരുന്നു എന്ന് ഉപരി ചിന്തിക്കാം. അദ്ദേഹം ഒരു ബുദ്ധമതക്കാരനായിരുന്നു എന്ന് പലരും അഭിപ്രായപ്പെട്ടുകഴിഞ്ഞിട്ടുണ്ട്. "ബ്രാഹ്മണ്യാമ ഭവദ്" എന്ന ശ്ലോകത്തിൽ" "ശൂദ്രായാമമരുഃ" എന്നു പറഞ്ഞിരിക്കുന്നതിനാൽ അദ്ദേഹം ഒരു ഹിന്ദുവായിരുന്നുവെന്നുള്ളതു നിർവിവാദമത്രേ. ഗുപ്തരാജാക്കന്മാരെല്ലാവരും വൈഷ്ണവഹിന്ദുക്കളായിരുന്നു എങ്കിലും അവരുടെ കാലത്തു ബുദ്ധമതം ഏററവും പ്രചാരത്തിൽ ഇരുന്നിരുന്നു. ചന്ദ്രഗുപ്തദ്വിതീയന്റെ കാലത്ത് ചൈനാക്കാരനായിരുന്ന ഫാഹിയാൽ ഗുപ്തസാമ്രാജ്യത്തിൽ രാജാനുമതിയോടുകൂടി വന്നു താമസിച്ച് ബുദ്ധമതസിദ്ധാന്തങ്ങൾ ഗ്രഹിച്ചതായും ബുദ്ധമതപ്രചരണത്തിനായി പല ശ്രമങ്ങൾ ചെയ്തതായും പറയപ്പെടുന്നു. ഏതദ്വിഷയകമായി ഫാഹിയാൽ എഴുതീട്ടുള്ള ഒരു സുദീർഘപ്രബന്ധത്തിൽ ബുദ്ധമതം അക്കാലത്ത് വളരെ പ്രചാരത്തിൽ ഇരുന്നിരുന്നു എന്നും വൈഷ്ണവഹിന്ദുക്കളായ രാജാക്കന്മാർ പോലും ബുദ്ധമതതത്വങ്ങൾ നിർബാധം പ്രചരിപ്പിക്കുന്നതിനു വേണ്ട പ്രോത്സാഹനങ്ങൾ നൽകിയിരുന്നു എന്നും ബഹുഭൂരിപക്ഷം ജനങ്ങളും ബുദ്ധമതവിശ്വാസികളായിരുന്നുവെന്നും പ്രസ്താവിച്ചിട്ടുണ്ടത്രേ. അമരസിംഹൻ അമരകോശത്തിൽ ഇഷ്ടദേവതാപ്രാർത്ഥനയായി.

"യസ്യജ്ഞാനദയാസിന്ധോ
രഗാധസ്യാനഘാ ഗുണാഃ
സേവ്യതാ മക്ഷയോധീരാഃ
സ ശ്രിയൈചാ മൃതായച"

എന്നും കാതന്ത്രവൃത്തിയുടെ വ്യാഖ്യാനത്തിൽ "ദേവദേവം പ്രണമ്യാദൌ സർവ്വജ്ഞം" എന്നുമാണു പറഞ്ഞുകാണുന്നത്. ഇതിൽ രണ്ടിലും ഇഷ്ടദേവതയായി ഒരു പ്രത്യേകദേവനേയും നിർദ്ദേശിച്ചു കാണുന്നില്ല. ഇതുകൊണ്ടു ശൈവന്മാർക്കു ശിവനേയും വൈഷ്ണവന്മാർക്കു വിഷ്ണുവിനേയും ബൌദ്ധന്മാർക്കു ബുദ്ധനേയും ധ്യാനിക്കുന്നതിനു യാതൊരു വിരോധവുമില്ല, എന്നുമാത്രമല്ല; ഈ ഇഷ്ടദേവതാനമസ്കാരം

അന്യമതക്കാൎക്കുപോലും നിരാക്ഷേപം ഉപയോഗിക്കാവുന്നതുമാണു്. വിദ്യാൎത്ഥിലോകത്തിന്റെ പൊതുവാവശ്യത്തിനു വേണ്ടി നിൎമ്മിച്ചിട്ടുള്ള ഒരു ഗ്രന്ഥത്തിൽ ആൎക്കും ഉപയോഗിക്കാൻ കൊള്ളാവുന്ന ഒരു ഇഷ്ടദേവതാപ്രാൎത്ഥന ഏററവും ഔചിത്യത്തോടുകൂടി ഉപയോഗിച്ചിട്ടുള്ളതാണെന്നു് പ്രത്യേകം പറയേണ്ടിയിരിക്കുന്നു. കാതന്ത്രവൃത്തിയുടെ വ്യാഖ്യാനത്തിൽ ചേൎത്തിട്ടുള്ള പ്രാൎത്ഥനാപദ്യത്തിൽ സൎവ്വജ്ഞൻ എന്നു പ്രയോഗിച്ചിട്ടുള്ളതു് ഹിന്ദുക്കൾക്കും ബൌദ്ധന്മാൎക്കും ഒരുപോലെ ആരാധിക്കത്തക്കവിധത്തിലാണു്. ഏതു ദേവനേയും സ്മരിക്കാവുന്ന അമരകോശത്തിലേ വന്ദനശ്ലോകംകൊണ്ടും മേല്പറഞ്ഞ സൎവ്വജ്ഞപദപ്രയോഗം കൊണ്ടും തന്റെ ഇഷ്ടദേവത ബുദ്ധദേവനായിരുന്നു എന്നു് ഒരു പ്രതീതിയുണ്ടായിപ്പോകുന്നു. അമരകോശം ആരംഭിക്കുന്നതുതന്നെ സ്വൎഗ്ഗവൎഗ്ഗം കൊണ്ടാണു്. അതായതു് ദിവ്യത്വത്തിനു പ്രഥമസ്ഥാനം നൽകിക്കൊണ്ടാണു്. ത്രിമൂൎത്തികളുടെ പൎയ്യായപദങ്ങൾ പോലും പറയുന്നതിനു മുമ്പായി ബുദ്ധദേവന്റെ പൎയ്യായപദങ്ങളെ ഇദ്ദേഹം പറഞ്ഞുതുടങ്ങുന്നു. ത്രിമൂൎത്തികളേയും കവിഞ്ഞു തനിക്കു ബുദ്ധനിൽ പ്രതിപത്തിയോ സ്മരണയോ ഉണ്ടെന്നല്ലേ ഇതു സൂചിപ്പിക്കുന്നതു്. ബുദ്ധപൎയ്യായത്തിൽ ആദ്യമായി ചേൎത്തിരിക്കുന്ന പദം സൎവ്വജ്ഞൻ എന്നുള്ളതാണു്. അപ്പോൾ കാതന്ത്രവൃത്തിയിൽ ചേൎന്നിരിക്കുന്ന സൎവ്വജ്ഞപദം പ്രത്യക്ഷത്തിൽ ബുദ്ധനേ ഉദ്ദേശിച്ചാണെന്നു വിചാരിക്കുന്നതിൽ വലിയ അബദ്ധം ഉണ്ടെന്നു തോന്നുന്നില്ല. ആ സ്ഥിതിക്കും മേല്പറഞ്ഞ വസ്തുതകൾകൊണ്ടും അമരസിംഹൻ ഒരു ബുദ്ധാരാധകനായിരുന്നുവെന്നു് നിരാക്ഷേപമായി നിൎണ്ണയിക്കാം. നാനാൎത്ഥവൎഗ്ഗത്തിൽ ധൎമ്മരാജൻ എന്ന പദത്തിനു ബുദ്ധൻ എന്നും കാലൻ എന്നും അൎത്ഥമുണ്ടെന്നു പറയുന്നതു "ധൎമ്മരാജൌജിനയമൌ" എന്നാണു്. 'ജിനയമൌ' എന്നുള്ളതു ദ്വന്ദ്വസമാസമാണു് "അല്പാച്തരം" എന്ന സൂത്രംകൊണ്ടു് ദ്വന്ദ്വസമാസത്തിൽ ഉപയോഗിക്കുന്ന പൂൎവ്വപദത്തിനാണു് ഉത്തരപദത്തേക്കാൾ പ്രാധാന്യമെന്നു വ്യക്തമാണു്. 'യമജിനൌ, എന്നുപയോഗിക്കാതെ മറിച്ചുപയോഗിച്ചിരിക്കുന്നതു് ബുദ്ധനിൽ ഗ്രന്ഥകാരൻ അൎപ്പിക്കുന്ന കൂടുതൽ പ്രാധാന്യത്തെയാണു് ദ്യോതിപ്പിക്കുന്നതു്. ഇതുകൊണ്ടും അമരസിംഹൻ ബുദ്ധനു് ഒരു മഹത്തായ സ്ഥാനം നൽകി ആരാധിച്ചുപോന്നിരുന്നുവെന്നു വ്യക്തമാകുന്നു. ചുരുക്കിപ്പറഞ്ഞാൽ ജനനംകൊണ്ടു് അമരസിംഹൻ ഒരു ഹിന്ദുവായിരുന്നുവെങ്കിലും വിശ്വാസം കൊണ്ടു് അദ്ദേഹം ഒരു ബുദ്ധമതക്കാരനായിരുന്നു എന്നാണു പറയേണ്ടതു്

"അമരസിംഹോപി പാപീയാൻ
സൎവ്വം ഭാഷ്യമചൂചുരൽ" ശ്രവണമാത്രത്തിൽ നിന്ദ്യയായി തോന്നുന്നുവെങ്കിലും യഥാൎത്ഥത്തിൽ അമരസിംഹനേ സ്തുതിക്കുന്നതായ ഈ പദ്യം അദ്ദേഹത്തിന്റെ വ്യാകരണപാണ്ഡിത്യത്തേ പ്രഖ്യാപനം ചെയ്കയാണു ചെയ്യുന്നതു്. പതഞ്ജലിയുടെ ഭാഷ്യത്തേ മുഴുവൻ വേണ്ടവിധം സ്വീകരിച്ചുകൊണ്ടാണു് നാമലിംഗാനുശാസനം നിൎമ്മിച്ചിട്ടുള്ളതു് എന്ന വസ്തുത ഭംഗ്യന്തരേണ മേല്പറഞ്ഞ പദ്യം വെളിപ്പെടുത്തുന്നു. "സമാഹൃത്യാന്യതന്ത്രാണി" എന്നുള്ള പ്രസ്താവനാപദ്യവും മേല്പറഞ്ഞ അഭിപ്രായത്തോടു യോജിക്കുന്നുണ്ടു്. പൂൎവ്വന്മാരുടെ അഭിധാനഗ്രന്ഥങ്ങൾ മിക്കതും അതിവിസ്തൃതങ്ങളും സുഖഗ്രഹണത്തിനു സൌകൎയ്യമില്ലാത്തവയും പദങ്ങളുടെ നാമലിംഗവിഭാഗങ്ങൾ എല്ലാമില്ലാത്തവയും ആകയാൽ ഇവയെല്ലാം സമാഹരിച്ചു സംക്ഷിപ്തമായി പ്രകൃതിപ്രത്യയവിചാരം ചെയ്തു് മുഖ്യപദാനുസാരികളാണെന്നു തീൎച്ചപ്പെട്ട പദങ്ങളെ മാത്രം ഉപയോഗിച്ചു ദോഷരഹിതമായി നിൎമ്മിച്ചിട്ടുള്ള ഒന്നാണു് വിശിഷ്ടമായ ഈ നാമലിംഗാനുശാസനം.

വാചസ്പതി ററി. സി. പ[illegible]ൻ മൂസ്സതവർകൾ തന്റെ പര[illegible] എന്ന വ്യാഖ്യാനത്തിൽ ഈ ഗ്രന്ഥത്തെപ്പററി ഇങ്ങനെ പറയുന്നു. "മുമ്പുള്ളവയും അമരകോശത്തിനു പിന്നീടുണ്ടായതുമായ ഒട്ടു മിക്ക കോശഗ്രന്ഥങ്ങളിലും ഒന്നുകിൽ നാമത്തേ മാത്രം അല്ലെങ്കിൽ ലിംഗത്തേ മാത്രം നിജപ്പെടുത്തുകയോ ഏകാൎത്ഥനേകാൎത്ഥശബ്ദങ്ങളിൽ ഏതെങ്കിലും ഒന്നിനെ മാത്രം അടിസ്ഥാനമാക്കി പ്രവൎത്തിക്കുകയോ വളരെ ചുരുക്കുകയോ വളരെ പരത്തിപ്പിടിക്കുകയോ അല്ലെങ്കിൽ ത്രികാണ്ഡശേഷം മുതലായവയേപ്പോലെ ഒന്നിന്റെ അനന്തിരവസ്ഥാനം പിടിച്ചു പറ്റപ്പെടുകയോ ചെയ്യുന്നതല്ലാതെ അമരസിംഹനേപ്പോലെ നാമങ്ങളേയും ലിംഗങ്ങളേയും വിവരിച്ചു വൎഗ്ഗങ്ങളേയും ഏകാൎത്ഥനാനാൎത്ഥങ്ങളേയും ഭംഗിയിൽ വേൎതിരിച്ചു ക്രമപ്പെടുത്തി പറവാൻ ആരാലും സാദ്ധ്യമായിട്ടില്ലെന്നു് സമ്മതിക്കാതെ കഴിയാത്ത ഒരു സംഗതിയാകുന്നു. സംസ്കൃത ഭാഷാപദങ്ങളുടെ ഈ ഭണ്ഡാരം മററു കോശഗ്രന്ഥങ്ങളേ അപേക്ഷിച്ചു് പ്രചാരത്തിലും പ്രസിദ്ധിയിലും പ്രഥമസ്ഥാനത്തേ അൎഹിക്കുന്നതു് മേല്പറഞ്ഞ പ്രത്യേകമേന്മകൾ കൊണ്ടാണെന്നു എടുത്തു പറയേണ്ടയാവശ്യമില്ലല്ലോ. ഈ ഗ്രന്ഥം ഇൻഡ്യയിലുള്ള മിക്ക ഭാഷകളി

## കാമുകൻ.

(വിദ്വാൻ ററി. സി. യോഹന്നാൻ)

വിജ്ഞാനദായികേ നിശ്ശേഷനായികേ
വിശൈക സാഹിത്യസൌഭാഗ്യദേവതേ.
അങ്ങിങ്ങുനീണാൾ കറങ്ങിത്തിരിഞ്ഞു ഞാ
നിങ്ങുനിൻ മന്ദിരോപാന്തമെത്തീടിനേൻ
മാലിന്യലേശവുമേശാത്ത മാമക
മാനസകോരകം കാഴ്ചവച്ചീടിനേൻ
നിസ്സാരമെങ്കിലും നിൎമ്മലം നിൎണ്ണയം
ചിത്സാരസാന്ദ്രമിപ്രേമോപഹാരകം
കാലമായില്ലയോ കല്യാണതല്പമേ
ചേലിൽക്കനിഞ്ഞു മാം ചേൎത്തുകൊണ്ടീടു
എത്രനാളിന്നിയുംതള്ളിനീക്കീടണം (വാൻ
ചിത്രസൌഭാഗ്യമേ നിൻ പ്രീതിനേടുവാൻ.
ജാലകം മാൎഗ്ഗമായോലുന്ന നിൻ മുഖ-
പ്പാലൊളിപ്പൂനിലാവെന്നിൽപ്പതിക്കിലും
തേനൊഴുക്കുന്നപോൽ നിൻമഞ്ജുഗാന
ട്ടാനന്ദമെന്നിൽപ്പകൎന്നു നിന്നീടിലും (മൊ
കള്ളക്കടക്കണ്ണെറിഞ്ഞു നീയെൻമനം
തുള്ളിക്കുമാറുണ്ടിടയ്ക്കൊന്നിരിക്കിലും
താന്തസന്തപ്തമെൻസ്വാന്തം നിനയ്ക്കിൽവി
ശ്രാന്തശാന്തിക്കുളിരേന്തുന്നതല്ലയേ.
കൈതവമെന്തിനായ് കൈവല്യകേന്ദ്രമേ
കൈതുടൎന്നീടുവതീവിധമിന്നിയും
ജീവിതമൎപ്പിച്ചു കേവലം പുഞ്ചിരി-
പ്പൂവിനാൽത്തൃപ്തികൊള്ളേണമെന്നോ ശുഭേ
പേക്കൊട്ടു ക്രൂരിരുൾക്കുണ്ടിൽക്കുടുങ്ങു ഭാവാ-
നാക്കേട്ടമിന്നാമിന്നുഞങ്ങുപോരുന്നതോ.
ആവില്ലതെല്ലും പൊറുക്കുവാനെന്നല്ല
പോവില്ലനിശ്ചയം പിന്തിരിഞ്ഞിന്നിഞാ
ലോകാധിനാഥേ കവാടം തുറന്നെനി- (ൻ
ക്കേകേണമേ ദിവ്യദൎശനം പാവനം
പ്രേമമാധ്വീരസമൂട്ടിജ്ജഗത്തിനെ-
ത്തുമയിൽപ്പാലനം ചെയ്യും ശുഭാത്മികേ
പാരമെരിപൊരിക്കൊള്ളുമിജ്ജീവിതം
കാരുണ്യമാൎന്നുടനുദ്ധരിക്കേണമേ.




(വിദ്വാൻ തോപ്പിൽ ഭാസ്കരൻ നായർ)

ഭുവനമലർവാടിയിൽ ബ്ഭൂഷണശിഞ്ജിത-
ത്തിരതിരകളും തുള്ളിമേളിക്കും പുലരിയിൽ
കളകളമുതിർത്തുകൊണ്ടാലോലവായുവിൻ
കുളിരിലലിയുന്നൊരക്കല്യതൻ വക്കിലായ്
കുലതരുണിപോലെന്റെ ജീവിതമെന്തിനോ
പ്രണയസുധതൂകിക്കണങ്ങയാണിപ്പൊഴും.
ഉദയരവിരശ്മിതൻപേശലാശ്ലേഷമാവിലെൻ
ഹൃദയഭ്രമരത്തിന്റെ മൂളലുണ്ടെപ്പൊഴും.
വനികയതുവാസന്തകേദാരതാരമാ-
യവിടെ വിലസുന്നൊരുല്ലാസമെന്നോണമായ്.
ലതികവിരചിച്ചൊരപ്പൂവിരിപ്പിങ്കലാ-
ലളിതയുടെ മന്ദഹാസങ്ങൾ ലയിക്കയായ്
അവളുടെയഗാനകല്ലോലിനീ വക്കിലെൻ
സ്മരണതലമായ് ചുറങ്ങീടുകയാണിതാ

II

അന്നനിമിഷമോമലിൻ പ്രാന്തത്തിലെത്തുമാ-
മരണമൊരുകാമുകാഹ്ളാദസംഭ്രാന്തനായ്
ഹൃദയമുലയും വിധം പ്രേമവീക്ഷാടനം
തുടരുമിവനേവക്കമേകാന്തകാമുകൻ
മധുമധുരമൃദുഹാസത്തിലക്കോമളൻ
ന്ന ...ധുദിനാഘോഷസല്ലീനനായിട്ടും.
...റിയിനിയോടുന്നതെന്തന്നീജീവിതം
പിടയതത്തുകാൺകിതകല്യാണമണ്ഡപം
വിധിയുടയപ്പൂവിരിപ്പിങ്കലേസൗരഭം
വിദിതമതുമോഹനം-സ്വർഗ്ഗീകതുന്ദിലം
കപടമൊരുമോഹനാദർശമായ് കണ്ടിട്ടും
...ജനരുടെധർമ്മമേ-ലോകമേ-മംഗളം

---

ലും ഇംഗ്ലീഷിലും വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. തന്നിമിത്തം ഇതിനു ലഭിച്ചിട്ടുള്ള പണ്ഡിതസമ്മതിയും പ്രചാരവും എത്രമാത്രമാണെന്നു ഊഹ്യമാണല്ലോ. ഇതിന്റെ പ്രണേതാവായ ദുർഗ്ഗസിംഹൻ പിക്കാലവും "അമരസിംഹ"നായിത്തന്നെ വിജയിക്കുമെന്നുള്ളതു നിശ്ചയം തന്നെ.

(അമരസിംഹനേപ്പററി ചില വിവരങ്ങൾ വൃശ്ചികം ലക്കം ഭാഷാപോഷിണിയിൽ കാണുക—പത്രാധിപർ)



# വിനോദരംഗം

കിണ്ണനേക്കാൾ മിനുപ്പുള്ള കഷണ്ടിക്കാരൻ:—ഹേ, ബാർബർ, എന്റെ തലയിൽ വളരെ മുടി കുറവാണ്. അതിനാൽ ഞാൻ കൂലിയും കുറച്ചേ തരികയുള്ളു.

ബാർബർ:—കൊള്ളാം സാർ. മുടിയില്ലാത്ത നിങ്ങളുടെ തലയിൽ ഞാൻ മുടി തേടിപ്പിടിച്ചു വെട്ടേണ്ടിയിരിക്കുന്നു. കൂലി കൂടുതൽ തരണം.

*　　*　　*

ഒരിക്കൽ ഒരാൾക്കു ഭാഗ്യക്കുറിയിൽ 998 രൂപാ സമ്മാനം കിട്ടി. എന്നിട്ടും തീരെ മുഖപ്രസാദമില്ലാതെ അയാൾ വീട്ടിൽ ഒരൊഴിഞ്ഞ കോണിൽ വ്യസനിച്ചിരിക്കയാണ്. അപ്പോൾ അവിടെ വന്ന ഭാര്യയോട്, "കുറിച്ചിട്ടിയിൽ 998 രൂപാ കിട്ടിയെടി."

ഭാര്യ:—എന്നിട്ടും നിങ്ങൾക്കെന്താ സങ്കടം?

ഭർത്താവ്:—എടീ, ഞാൻ രണ്ടു രൂപയല്ലല്ലെ റാക്കററടിച്ചതു? ഈ രണ്ടു രൂപായും കൂടി ഉണ്ടായിരുന്നെങ്കിൽ 1000 രൂപയായി ബാങ്കിലിടാമായിരുന്നു.

*　　*　　*

ചരിത്രം പഠിപ്പിക്കുന്ന വാദ്ധ്യാർ:—ശങ്കരാ, ശിവജി എവിടെ ജനിച്ചു?

ശങ്കരൻ:—120-ാമത്തെ പുറത്ത്.

*　　*　　*

ഞാൻ:—സ്നേഹിതാ, ഇത്തവണ കുറെ പണം തന്നു നിങ്ങൾ എന്നെ സഹായിച്ചേ മതിയാവു. ഒരാൾ എപ്പോഴും മറെറയാളെ സഹായിക്കേണ്ടതല്ലെ!

മറെറയാൾ:—അതെ അതെ. പക്ഷെ നിങ്ങൾ എപ്പോഴും "മറെറയാളായി"ത്തന്നെയിരിക്കുന്നു.

*　　*　　*

അവൻ:—നന്നായി, അച്ഛനു ഇപ്പോൾ ഒരു ഭാര്യയെക്കൂടെ സംരക്ഷിക്കേണ്ടിയിരിക്കുന്നു.

അവൾ:—അതെങ്ങിനെ? അദ്ദേഹം ദ്വിഭാര്യനാണോ?

അവൻ:—അല്ല. ഞാനിപ്പോ സംബന്ധം ചെയ്തില്ലെ.

*　　*　　*

ഭാഗവതർ:—എന്റെ അഞ്ച്... സ്സിൽ പാട്ടു പഠിക്കാൻ തുടങ്ങിയത്...

ശ്രോതാവ്:—അപ്പോൾ ...റെയായല്ലൊ—ഒക്കെ മറന്നുപോയോ.

*　　*　　*

ഉപാദ്ധ്യായിനി ഒരു കുട്ടിയുടെ വികൃതിത്തരം കണ്ടു തീരെ തോററു അവൾ:—ഒരാഴ്ചക്കു നിന്റെ അമ്മയായിരിപ്പാൻ എനിക്കു സാധിക്കുമായിരുന്നെങ്കിൽ ഞാൻ നിന്റെ സ്വഭാവം നന്നാക്കുമായിരുന്നു.

കുട്ടി:—ഞാൻ അതേപ്പററി എന്റെ അച്ഛനോടു ചോദിക്കാം.

---

